# സുവിശെഷകഥകൾ



തലശ്ശെരിയിൽ ഛാപിതം

൧൮൪൭

# ഗബ്രിയെൽ ദൈവദൂതന്റെ വരവു

യെഹൂദരാജാവായ ഹെരൊദാവിന്റെ കാലത്തിൽ ജകൎയ്യ
എന്നൊരു ആചാൎയ്യനും ഭാൎയ്യയായ എലിശബായും ദൈവകല്പനാ
നിയമങ്ങളിൽ കുറവു കൂടാതെ നിൎമ്മലന്മാരായി ഹൃദയമലൎപുത്ര
ശതപൌത്രസന്തതിഇല്ലായ്കകൊണ്ടു ബഹുകാലം ക്ലേശിച്ചു പ്രാ
ൎത്ഥിച്ചിരിക്കുമ്പൊൾ ഒരുദിവസം ജകൎയ്യ ദൈവാലയത്തിൽ
ചെന്നു ധൂപം കാട്ടുന്നസമയം ധൂപപീഠത്തിന്റെ വലഃഭാഗത്തു
ഒരു ദൈവദൂതനെ കണ്ടു പെടിച്ചാറെ അവൻ ജകൎയ്യയൊടു
ഭയപ്പെടരുതെ ദൈവം നിന്റെ പ്രാൎത്ഥന കെട്ടിരിക്കുന്നു
എലിശബായിൽ നിന്നു നിനക്കൊരു പുത്രൻ ജനിക്കും അവനു
യൊഹന്നാൻ എന്നു നാമം വിളിക്കും അവൻ ഇസ്രായെലരെയും
കൎത്താവായ ദൈവത്തിലെക്കു മടക്കി എലിയായുടെ ആത്മാവി
ലും ശക്തിയിലും കൎത്താവിൻ മുമ്പിൽ നടക്കുവരും എന്നതു കെട്ടു
സംശയിച്ചപ്പൊൾ ഞാൻ ദൈവമുമ്പാകെ നില്ക്കുന്ന ഗബ്രിയെ
ലാകുന്നു നിന്നൊടു ഈ അവസ്ഥ അറിയിപ്പാൻ ദൈവം എന്നെ
ന്നെ അയച്ചിരിക്കുന്നു നീ വിശ്വസിക്കായ്കകൊണ്ടു ഇവ ഒക്കെയും
സംഭവിക്കും നാൾ വരെ ഊമനാകും എന്നു ദൈവദൂതൻ പറ
ഞ്ഞുടനെ അവൻ ഊമനായി പുറപ്പെട്ടു ജനസംഘങ്ങളെ ഒന്നും
അനുഗ്രഹിപ്പാൻ വഹിയാതെ കണ്ടു പൊയി —

പിന്നെ ആറു മാസം കഴിഞ്ഞശെഷം ആ ദൈവദൂതൻ
നസറത്ത നഗരത്തിലെ മറിയ എന്ന കന്യകയുടെ മുമ്പിൽ പ്ര
ത്യക്ഷനായി അവളൊടു ക്രുപ ലഭിച്ചവളെ വാഴ്ക സ്ത്രീകളിൽ
വെച്ചു ദൈവാനുഗ്രഹമുള്ളൊളെ ഭയപ്പെടരുത നീ ഒരു പുത്രനെ
പ്രസവിക്കും അവന്ന യെശു എന്ന പെർ വിളിക്കും ദൈവം അ
വന്റെ പിതാവായ ദാവീദിന്റെ സിംഹാസനം കൊടുക്കും അവ
ൻ ദൈവപുത്രൻ എന്ന പെർ കൊണ്ട എന്നും രാജാവായി വാഴു
കയും ചെയ്യും എന്നു പറഞ്ഞാറെ മറിയ ഞാൻ ഒരു പുരുഷനെ
അറിയായ്കകൊണ്ട ഇതെങ്ങിനെ ഉണ്ടാകും എന്നു ചൊദിച്ചു ദൈ
വദൂതൻ പരിശുദ്ധാത്മാവും മഹൊന്നതന്റെ ശക്തിയും നിന്മെ
ൽ ആഛാദിക്കും അതിനാൽ ജനിക്കുന്ന പരിശുദ്ധവസ്തുവും
ദൈവപുത്രൻ എന്ന വിളിക്കപ്പെടും നിന്റെ ചാർച്ചക്കാരത്തിയാ
യ എലിശബാ വൃദ്ധതയിൽ ഇപ്പൊൾ ഗർഭം ധരിച്ചിരിക്കുന്നു-
ദൈവത്തിന്ന കഴിയാത്ത കാര്യം ഒന്നുമില്ല എന്നു പറഞ്ഞു
അപ്പൊൾ മറിയ ഞാൻ കർത്താവിന്റെ ദാസിയാകുന്നു
വചനപ്രകാരം ഭവിക്കട്ടെ എന്നു പറഞ്ഞശെഷം ദൈവദൂ
തൻ മറകയും ചെയ്തു അനന്തരം മറിയ എലിശബായെ ചെന്നു
കണ്ടു വന്ദിച്ചാറെ അവൾ പരിശുദ്ധാത്മപൂർണ്ണയായിട്ട ഹാ സ്ത്രീ
കളിൽ ധന്യയായവളെ - എന്റെ കർത്താവിന്റെ അമ്മ എന്നെ
കാണ്മാൻ വന്നത എനിക്ക എന്തുകൊണ്ടാകുന്നു എന്നുരച്ചു
കെട്ട മറിയ കർത്താവു തന്റെ ദാസിയുടെ താഴ്മയെ കണ്ടതി
കൊണ്ട എന്റെ ഹൃദയം അവനെ മഹത്വപ്പെടുത്തുന്നു എന്റെ

ത്മാവ രക്ഷിതാവായ ദൈവത്തിൽ ആനന്ദിച്ചിരിക്കുന്നു
എല്ലാ ജനങ്ങളും എന്നെ ധന്യയെന്നു പറയും ശക്തിയും പരിശുദ്ധി
യുമുള്ളവൻ എനിക്ക മഹത്വം വരുത്തി എന്നു പറഞ്ഞു മൂന്നുമാ
സം അവളോടു കൂടെ പാർത്തു സ്വദേശത്തെക്ക മടങ്ങിപ്പൊകയും
ചെയ്തു—

പിന്നെ എലിശബെത്ത ഒരു പുത്രനെ പ്രസവിച്ചു ബന്ധുക്ക
ളും സമീപവാസികളും അവനെ എട്ടാം ദിവസം ചെലാകർമ്മം ക
ഴിച്ചു അപ്പൻ്റെ പെർ വിളിപ്പാൻ ഭാവിച്ചപ്പൊൾ അമ്മ വി
രൊധിച്ചു യൊഹന്നാൻ എന്നു തന്നെ പെരിടെണമെന്നു പറഞ്ഞു
പറഞ്ഞവർ അപ്പനൊടു ചൊദിച്ചതിൻ്റെ ശെഷം അവൻ
ഒരു എഴുത്തുപലകമെൽ യൊഹന്നാൻ എന്നെഴുതിയത ക
ണ്ടാശ്ചര്യപ്പെട്ടു അനന്തരം അവൻ സംസാരിച്ചു പരിശുദ്ധാ
ത്മ നിറഞ്ഞവനായി ഇസ്രായെലിൻ്റെ ദൈവമായ കർത്താവു ത
ൻ്റെ ജനങ്ങളെ കടാക്ഷിച്ചു ഉദ്ധാരണം ചെയ്തു - പൂർവ്വകാലങ്ങ
ളിൽ പരിശുദ്ധ പ്രവാചകന്മാരുടെ വായാൽ അരുളിച്ചെയ്ത
പ്രകാരം തന്നെ നമ്മുടെ പിതാവായ അബ്രഹാമൊടു ചെയ്ത വാ
ഗ്ദാനവും ഉടമ്പടിയും ഓർമ്മിക്ക കൊണ്ടു അവനെ സ്തൊത്രം
ഭവിക്കട്ടെ എന്നു പറഞ്ഞു കുഞ്ഞിനെ നൊക്കി നീ മഹൊന്നത
ൻ്റെ പ്രവാചകനാകും ദൈവജനത്തിനു രക്ഷയുടെ അ
റിവിനെയും പാപമൊചനത്തെയും കൊടുക്കെണ്ടതിന്നു കർത്താ
വിൻ്റെ മുമ്പിൽ ചെന്നു അവൻ്റെ വഴിയെ നെരെയാ
ക്കുമെന്നരുളിച്ചെയ്തു - പിന്നെ യൊഹന്നാൻ ക്രമെണ വളർന്നു

ട്ടിയിൽ കിടക്കുന്ന പൈതലെ കാണും എന്ന പറഞ്ഞ ഉടനെ
നദൂതസംഘം അവനൊടു കൂടെ ചെൎന്ന ദൈവത്തിന്ന മഹത്വ
വും ഭൂമിയിൽ സമാധാനവും മനുഷ്യരിൽ സംപ്രീതിയും സംഭ
വിക്കട്ടെ എന്ന വാഴ്ത്തി സ്തുതിച്ചു പൊയശെഷം ഇടയര് ബെത്ല
ഹെമിൽ ചെന്ന ഈശൊവെ കണ്ട പറമ്പിൽ വെച്ചുണ്ടായ വ
ൎത്തമാനമൊക്കെയും മറിയ യൊസെഫ മുതലായവരൊടും അ
റിയിച്ചാറെ എല്ലാവരും അതിശയിച്ചു. മറിയ ഈ വചനങ്ങൾ
എല്ലാം മനസ്സിൽ സംഗ്രഹിച്ചും ധ്യാനിച്ചും കൊണ്ടിരുന്നു.

എട്ടാം ദിവസം അവർ പൈതലിന്ന ചെലാകൎമ്മം കഴി
ച്ചു ഈശൊവെന്ന പെർ വിളിച്ചു. നാല്പതു ദിവസം കഴിഞ്ഞാറെ
മൊശയുടെ വിധിപ്രകാരം അവനെ യറുശലെമിൽ കൊണ്ടു
പൊയി ദൈവാലയത്തിൽ കാണിച്ചു ബലികളെ കഴിച്ചു. മരി
ക്കുമ്പെ ലൊകരക്ഷിതാവിനെ കാണുമെന്ന ദൈവകല്പ
നയുണ്ടാകയാൽ അവിടെ പാൎത്തുവരുന്ന വൃദ്ധനായ ശിമ്യൊ
നെന്ന ദൈവഭക്തൻ പരിശുദ്ധാത്മനിയൊഗത്താൽ ദൈ
വാലയത്തിൽ ചെന്നു കുഞ്ഞിനെ കണ്ടു കൈകളിൽ വാങ്ങി ക
ൎത്താവെ സൎവ്വവംശങ്ങൾക്കും ഒരുങ്ങി സ്ഥാപിച്ച നിന്റെ രക്ഷ
കണ്ണാലെ കാണുകകൊണ്ടു അടിയനെ സമാധാനത്തൊടെ
വിട്ടയക്കുന്നു എന്ന ചൊല്ലി സ്തുതിച്ചു. പിന്നെ മാതാവൊടു ക
ണ്ടാലും പലഹൃദയങ്ങളിൽ നിരൂപണങ്ങൾ വെളിപ്പെട്ടുവാന
ക്കവണ്ണം ഇവൻ ഇസ്രയെലിൽ അനെകരുടെ വീഴ്ചക്കായും
എഴുനീല്പിന്നായും വിരുദ്ധലക്ഷണമായി കിടക്കു

നിന്റെ ഹൃദയത്തിൽകൂടി ഒരുവാൾ കടന്നുപൊകും എന്നു പറഞ്ഞു അവരെ അനുഗ്രഹിച്ചശെഷം വൃദ്ധയായ ഹന്നാ എന്നൊരു പ്രവാചകിയും അവന്റെ അരികിൽ ചെന്നു വന്ദിച്ചു ദൈവത്തെ സ്തുതിച്ചു രക്ഷെക്കായി യെരുശലെമിൽ കാത്തിരിക്കുന്ന എല്ലാവരൊടും അവനെ കൊണ്ടു സംസാരിക്കയും ചെയ്തു—

## ൩. വിദ്വാന്മാരുടെ വരവു

ഈ കാൎയ്യങ്ങളുടെ ശെഷം കിഴക്കെ ദിക്കിൽ നിന്നു വിദ്വാന്മാർ യെരുശലെമിൽ ചെന്നു യഹൂദരാജാവായി ജനിച്ചവൻ എവിടെ എന്നും അവന്റെ നക്ഷത്രം കണ്ടു അവനെ വന്ദിപ്പാൻ വന്നു എന്നും പറഞ്ഞപ്പൊൾ ഹെരൊദാരാജാവും എല്ലാ പട്ടണക്കാരും ഭ്രമിച്ചു ക്രിസ്തു എവിടെ ജനിക്കെണ്ടതാകുന്നു എന്നു ശാസ്ത്രികളെ വരുത്തി ചൊദിച്ചാറെ അവർ ബെത്ലഹെമിൽ തന്നെ എന്നു പറഞ്ഞ ശെഷം ആ രാജാവു വിദ്വാന്മാരൊടു നിങ്ങൾ ബെത്ലഹെമിൽ പൊയി കുഞ്ഞനെ താല്പൎയ്യമായി അന്വെഷിപ്പിൻ കണ്ടാൽ എന്നെ അറിയിക്കെണം വന്ദിപ്പാൻ ഞാനും വരാം എന്നു പറഞ്ഞതു കെട്ടു അവർ യാത്രയായി കിഴക്കെ കണ്ട നക്ഷത്രം പൈതലുണ്ടായ സ്ഥലത്തിന്മെൽ ഭാഗത്തു വന്നു നില്ക്കുവൊളം സഞ്ചരിച്ചു പൈതലിനെയും മറിയയൊടു കൂടി കണ്ടു പൊന്നും കുന്തുരുക്കവും കണ്ടിവെണ്ണയും കാഴ്ചയായി വെച്ചു നമസ്കരിച്ചു — ഹെരൊദാവിങ്കൽ പൊകരുത് എന്നു ദൈവകല്പന ഉണ്ടാകയാൽ മറ്റൊരു വഴിയായി സ്വദെശത്തെക്കു പൊകയും ചെ

ക്കു. പിന്നെ കൎത്താവിന്റെ ദൂതൻ യൊസെഫിനൊടു നീ കു
ഞ്ഞിനെ എടുത്തു മാതാവെയും കൂട്ടി മിസ്രയിലെക്കു ഒടിപ്പൊ
ക ഞാൻ കല്പിക്കുന്നവരെ അവിടെ പാൎക്കയും ചെയ്ക ഹെ
രൊദെസ കുട്ടിയെ കൊല്ലുവാൻ അന്വെഷിക്കും എന്നു സ്വപ്നത്തി
ൽ കല്പിക്കകൊണ്ടു അവൻ അന്നു രാത്രി കുട്ടിയെയും അമ്മയെ
യും എടുത്തു മിസ്രയിൽ പൊകയും ചെയ്തു. വിദ്വാന്മാർ വരാഞ്ഞതി
നാൽ രാജാവു കൊപിച്ചു ബെത്ലെഹെമിലും അതിന്റെ സമീപ
സ്ഥലങ്ങളിലും രണ്ടു വയസ്സൊളമുള്ള പൈതങ്ങളെ ഒക്കയും കൊല്ലിച്ചു താ
നും ദുൎവ്യാധി പിടിച്ചു മരിക്കയും ചെയ്തു- അപ്പൊൾ കൎത്താവിന്റെ
ദൂതൻ യൊസെഫിനൊടു കുഞ്ഞിന്റെ ജീവനെ അന്വെഷിക്കു
ന്നവർ മരിച്ചുപൊയി സ്വദെശത്തെക്കു പൊക എന്നറിയിച്ചതു
കെട്ടു അവർ നസറത്തിൽ ചെന്നു പാൎത്തു

## ൪. യെശുവിന്റെ ശൈശവം

യെശുവിന്റെ ബാല്യാവസ്ഥ കൊണ്ടു വെദത്തിൽ അല്പ
മാത്രമെ പറഞ്ഞിട്ടുള്ളു പൈതൽ ദൈവകൃപയാൽ വളൎന്നു
ആത്മശക്തനും ജ്ഞാനസമ്പൂൎണ്ണനും സമൎത്ഥനുമായിതീൎന്നു അ
വന്റെ മാതാപിതാക്കന്മാർ വൎഷംതൊറും പെസഹാപെരുനാൾക്കു
യറുശലെമിൽ പൊകുന്നതു ആചാരമായിരുന്നു യെശുവും പന്ത്ര
ണ്ടുവയസ്സായപ്പൊൾ കൂടപ്പൊയി പെരുനാൾ കഴിഞ്ഞു മടങ്ങി
പൊരുമ്പൊൾ അവൻ താമസിച്ചതു അറിയാതെ കൂട്ടത്തൊടുകൂ
ടമുമ്പിൽ പൊയി എന്നു അവർ വിചാരിച്ചു ഒരുദിവസത്തെ വ

യാണത്തിൽ തിരെഞ്ഞിട്ടും കാണാഞ്ഞു കൊണ്ടു അവർ മടങ്ങി യറുശലെമിലെക്ക ചെന്നു മൂന്നാം ദിവസം അന്വെഷിച്ചാറെ ദൈവാലയത്തിൽ ഗുരുജനമദ്ധ്യത്തിങ്കൽ ചൊദ്യൊത്തരങ്ങൾ ചെയ്തു കൊണ്ടിരിക്കുന്നതു കണ്ടാശ്ചൎയ്യപ്പെട്ടു അവന്റെ വാക്കുകളെ കെട്ടവരെല്ലാവരും അവന്റെ ബുദ്ധിയും പ്രത്യുത്തരങ്ങളും വിചാരിച്ചു അതിശയിച്ചു. എന്നാറെ അമ്മ മകനെ നീ ചെയ്തതെന്തിനെന്നു അന്വെഷിച്ചു വളരെ അദ്ധ്യാസിച്ചു നടന്നു എന്നു പറഞ്ഞാറെ അവൻ നിങ്ങൾ എന്തിനെന്നെ അന്വെഷിച്ചിരുന്നു എന്റെ പിതാവിന്നുള്ളവറ്റിൽ ഞാൻ ഇരിക്കെണ്ടുന്നതു നിങ്ങൾ അറിയുന്നില്ലയൊ എന്നു പറഞ്ഞ വാക്കിന്റെ അൎത്ഥം അവൎക്കു തൊന്നീട്ടില്ല. പിന്നെ അവൻ അവരൊടു കൂട നചറത്തിൽ പൊയി കീഴടങ്ങിയിരുന്നു ആത്മാവിലും ശക്തിയിലും ദൈവത്തൊടും മനുഷ്യരൊടുമുള്ള കൃപയിലും വളൎന്നു അമ്മ ഈ വചനങ്ങൾ മനസ്സിൽ സൂക്ഷിച്ചു ചിന്തിക്കയും ചെയ്തു

## ൭. യെശുവിന്റെ സ്നാനവും പരീക്ഷയും

ഒട്ടകരൊമം കൊണ്ടുള്ള കുപ്പായവും അരയിൽ തൊൽവാറും ധരിച്ചു തുള്ളനെയും കാട്ടുതെനും ആഹാരമാക്കി വനപ്രദെശങ്ങളിൽ പാൎത്തു കൊണ്ടിരിക്കുന്ന യൊഹനാൻ ദൈവകല്പനയുണ്ടാകയാൽ യൎദ്ദനദീസമീപദെശങ്ങളിൽ ചെന്നു സ്വൎഗ്ഗരാജ്യം സമീപമാക കൊണ്ടു അനുതാപപ്പെട്ടുവിൻ എന്നു പ്രസംഗിച്ചപ്പൊൾ യറുശലെമിൽ നിന്നും യഹൂദരാജ്യത്തിൽ നിന്നും വളരെ ജനങ്ങ

ല് അവന്റെ അരികില് ചെന്നു പാപങ്ങളെ ഏറ്റുപറഞ്ഞാറെ അവന് പുഴയില് അവരെ സ്നാനം കഴിച്ചു- ഇവന് മശിഹാ തന്നെ എന്നു പലരും വിചാരിച്ചപ്പോള് അനുതാപത്തിന്നായി ഞാന് വെള്ളം കൊണ്ടു നിങ്ങളെ സ്നാനം കഴിക്കുന്നു- എന്നെക്കാള് വലിയവന് വരുന്നു അവന്റെ ചെരിപ്പുകളുടെ വാറു അഴിപ്പാന് ഞാന് പൊരാ അവന് നിങ്ങളെ പരിശുദ്ധാത്മാവു കൊണ്ടും അഗ്നി കൊണ്ടും സ്നാനം കഴിക്കും എന്നു യൊഹനാന് പറഞ്ഞു-

ആ സമയത്തു ഏകദെശം മുപ്പതു വയസ്സുള്ള യെശുവും യൊഹനാന്റെ അടുക്കെ ചെന്നു എനിക്കും സ്നാനം കഴിക്കെണം എന്നു ചൊദിച്ചപ്പൊള് എനിക്കു നിങ്കല്നിന്നു സ്നാനത്തിന്നാവശ്യമായിരിക്കെ പൊള് നീ എന്നൊടു ചൊദിക്കുന്നതു എന്തെന്നു വിരൊധം പറഞ്ഞാറെ യെശു ഇപ്പൊള് സമ്മതിക്ക യഥാര്ത്ഥതയെല്ലാം നിവൃത്തിക്കുന്നതു നമുക്കു ഉചിതം തന്നെ എന്നു പറഞ്ഞു പുഴയില് ഇറങ്ങി സ്നാനം കൈക്കൊണ്ടു കരെറി പ്രാര്ത്ഥിച്ച ശെഷം സ്വര്ഗ്ഗത്തില്നിന്നു ദൈവാത്മാവു പ്രാവിനെ പൊലെ ഇറങ്ങി അവന്റെ മെല് വരുന്നതിനെ യൊഹനാന് കണ്ടു ഇവന് എന്റെ പ്രിയ പുത്രനാകുന്നു ഇവനില് എനിക്കനല്പ ഇഷ്ടമുണ്ടു എന്നു ആകാശത്തില് നിന്നു ഒരു വാക്കും കെള്ക്കയും ചെയ്തു-

അനന്തരം യെശു പരിശുദ്ധാത്മ നിയൊഗത്താല് വനത്തില് പൊയി മൃഗങ്ങളൊടു കൂട പാര്ത്തു ഒരു മണ്ഡലം നിരാഹാരനായി വിശന്നിരുന്നപ്പൊള് പിശാചു അവന്റെ അരികെ ചെന്നു നീ ദൈവപുത്രനെങ്കില് ഈ കല്ലുകളെ അപ്പമാക്കി തീര്ക്കാ എന്നു

പറഞ്ഞാറെ അവൻ അപ്പം കൊണ്ടു മാത്രമല്ല സകല ദൈ
വവചനം കൊണ്ടത്രെ മനുഷ്യൻ ജീവിച്ചിരിക്കുന്നു എന്നവെ
ദവാക്യമുണ്ടല്ലൊ എന്നു കല്പിച്ചു ശെഷം പരീക്ഷകൻ അവ
നെ യറുശലെമിലെക്ക കൊണ്ടുപൊയി ദൈവാലയമുകളിമെൽ
കരെറ്റി നീ ദൈവപുത്രനെങ്കിൽ കീഴ്പെട്ടു ചാടുക നിന്റെ കാ
ൽ കല്ലിമെൽ തട്ടാതിരിപ്പാൻ നിന്നെ താങ്ങെണ്ടതിന്നു ദൈ
വദൂതന്മാൎക്ക ആജ്ഞയുണ്ടെ എന്നെഴുതിയിരിക്കുന്നുവല്ലൊ എന്നു
പറഞ്ഞാറെ കൎത്താവായ ദൈവത്തെ പരീക്ഷിക്കരുതെന്നും
എഴുതീട്ടുണ്ടെന്നു യെശുവും കല്പിച്ചു. അനന്തരം പിശാച് അവ
നെ എത്രയും ഉയൎന്ന ഒരു പൎവ്വതശിഖരത്തിന്മെൽ കൊണ്ടുപൊ
യി സകല രാജ്യങ്ങളെയും അവറ്റിലുള്ള വിഭൂതിയെയും കാ
ണിച്ചു ഈ മഹത്വം ഒക്കയും എന്നിൽ എല്പിച്ചിരിക്കുന്നു എന്റെ
മനസ്സുപൊലെ ആൎക്കും കൊടുക്കാം നീ എന്നെ നമസ്കരി
ച്ചാൽ എല്ലാം നിനക്കു തരാം എന്നു പറഞ്ഞാറെ സാത്താനെ
നീ പൊക നിന്റെ കൎത്താവായ ദൈവത്തെ മാത്രം വന്ദി
ച്ചു സെവിക്കെണം എന്ന വെദവാക്യം ഉച്ചരിച്ചപ്പൊൾ പിശാച്
അവനെ വിട്ടുപൊയാറെ ദൈവദൂതന്മാർ വന്നു ശുശ്രൂഷിക്ക
യും ചെയ്തു —

൩, ശിഷ്യന്മാരെ വിളിച്ചതും കാനായിലെ കല്യാണവും.

യൊഹനാൻ ഒരു ദിവസം യർദ്ദൻ നദിതീരത്തുടെ യെശു
വരുന്നതു കണ്ടു കൂടയുള്ള യൊഹനാൻ അന്ത്രയ എന്നിരണ്ടു

ഷ്യന്മാരൊടു ഇതാ ലൊകപാപം എടുത്തു കൊള്ളുന്ന ദൈവത്തി
ന്റെ കുഞ്ഞാടു എന്നു പറഞ്ഞശെഷം ശിഷ്യന്മാർ യെശുവിന്റെ
പിന്നാലെ ചെന്നു അവൻ തിരിഞ്ഞു നിങ്ങൾ എന്തു അന്വെഷി
ക്കുന്നു എന്നു ചൊദിച്ചാറെ അവർ ഗുരൊ നീ എവിടെ പാൎക്കു
ന്നു എന്നു പറഞ്ഞ നെരം വന്നു നൊക്കുവിൻ എന്നു കല്പിച്ചത്
കെട്ടാറെ അവർ ആ ദിവസം അവന്റെ കൂടപ്പാൎത്തു - പിറെറ
ദിവസം അന്ത്രയ സഹൊദരനായ ശിമെയൊനൊടു നാം മെശിഹാ
യെ കണ്ടു എന്നു ചൊല്ലി അവനെ യെശുവിന്റെ അടുക്കൽ
കൂട്ടിക്കൊണ്ടു ചെന്നാറെ യെശു അവനെ നൊക്കി യൊനയു
ടെ പുത്രനായ ശിമെയൊനെ നിനക്കു കല്ലെന്നൎത്ഥമുള്ള കെപാ
എന്ന പെരുണ്ടാകും എന്നു കല്പിച്ചു - പിറെറനാൾ യെശു പിലി
പ്പിനെ കണ്ടു അവനൊടു എന്റെ പിന്നാലെ വരിക എന്നു ക
ല്പിച്ചു പിലിപ്പു നഥാനയെലിനെ കണ്ടു മൊശയും പ്രവാചകന്മാ
രും വെദത്തിൽ എഴുതിവെച്ചവനെ നാം കണ്ടു നചറത്തിലെ
യൊസെഫിന്റെ മകനായ യെശുവത്രെ എന്നതു കെട്ടു
നചറത്തിൽ നിന്നു ഒരു നന്മ എങ്കിലും വരുമൊ എന്നു ചൊദിച്ചാ
റെ പിലിപ്പു വന്നു നൊക്കുക എന്നു പറഞ്ഞു അവനെ കൂട്ടിക്കൊ
ണ്ടു ചെന്നാറെ യെശു അവനെ നൊക്കി ഇതാ വ്യാജമില്ലാത്ത ഇ
സ്രായെലൻ എന്നു കല്പിച്ചാറെ അവൻ നീ എവിടെ വെച്ചു എ
ന്നെ കണ്ടു എന്നു ചൊദിച്ചപ്പൊൾ പിലിപ്പു വിളിക്കുമ്മുമ്പെ ഞാ
ൻ നിന്നെ അത്തിവൃക്ഷത്തിൻ കീഴിൽ കണ്ടു എന്നു ചൊന്നാറെ
ഗുരൊ നീ ദൈവപുത്രനും ഇസ്രായെൽ രാജാവും ആകുന്നു - എന്നു

ന്നച്ചു യെശുവും അത്തിവൃക്ഷത്തിൻ കീഴിൽ കണ്ട പ്രകാരം പറ
ഞ്ഞതുകൊണ്ടു നീ വിശ്വസിക്കുന്നവൊ ഇതിനിക്കും ഇതിനെക്കാ
ൾ മഹത്വമുള്ളതിനെ കാണും എന്നരുളിച്ചെയ്തു—

മൂന്നു ദിവസം കഴിഞ്ഞാറെ കാനയിൽ ഉണ്ടാകുന്ന കല്യാ
ണത്തിന്നു ശിഷ്യന്മാരൊടു കൂട യെശുവെയും അമ്മയെയും ക്ഷണി
ച്ചിരുന്നു അവിടെ വീഞ്ഞു മുഴുവനും ചെലവായാറെ മറിയ യെ
ശുവൊടു അവൎക്കു വീഞ്ഞില്ല എന്നു പറഞ്ഞതിന്നു അവൻ എ
ന്റെ സമയം വന്നില്ല എന്നു പറഞ്ഞു അമ്മ വെലക്കാരൊടു ഇവ
ൻ എന്തെങ്കിലും കല്പിച്ചാൽ ചെയ്വിൻ എന്നു പറഞ്ഞപ്പൊൾ യെ
ശു ആറു കൽഭരണികളിൽ വെള്ളം നിറെപ്പാൻ വെലക്കാ
രൊടു കല്പിച്ചു അവർ നിറെച്ചു കല്പന പ്രകാരം കൊണ്ടു വിരുന്ന
പ്രമാണിക്ക കൊടുത്തു അവൻ രുചി നൊക്കിയപ്പൊൾ മണവാ
ളനെ വിളിച്ചു എല്ലാവരും മുമ്പിൽ നല്ല വീഞ്ഞു വെച്ചു ജനങ്ങ
ൾ നല്ലവണ്ണം കുടിച്ച ശെഷം താണതിനെയും കൊടുക്കുന്നു നീ ഉ
ത്തമ വീഞ്ഞു ഇതുവരെ സംഗ്രഹിച്ചുവല്ലൊ എന്നു പറഞ്ഞു ഇ
തു യെശുവിന്റെ ഒന്നാം അതിശയം ഇതിനാൽ അവൻ തന്റെ
മഹത്വത്തെ പ്രകാശിപ്പിച്ചു അവന്റെ ശിഷ്യന്മാർ അവങ്കൽ
വിശ്വസിക്കയും ചെയ്തു—

## ൭, ശമൎയ്യക്കാരത്തി

യറുശലെമിലെ പെസഹാ പെരുനാൾ കഴിഞ്ഞ ശെഷം
ഗലീലയിലെക്കുള്ള യാത്രയിൽ യെശു ശമൎയ്യ രാജ്യത്തിൽ സിക്കാർ

ൟപട്ടണസമീപത്തിങ്കൽ യാക്കൊബിന്റെ കിണറ കണ്ടു ക്ഷീണ
നാകയാൽ അതിന്റെ കരമെൽ ഇരുന്നു ശിഷ്യന്മാർ ഭക്ഷണസാ
ധനങ്ങൾ വാങ്ങുവാൻ അങ്ങാടിക്ക പൊയാറെ ഒരു സ്ത്രീ വന്നു കി
ണറ്റിൽനിന്നു വെള്ളം എടുത്താറെ എനിക്ക കുടിപ്പാൻ തരി
ക എന്ന യെശു പറഞ്ഞത കെട്ടു യഹൂദനായ നീ ശമറിയക്കാര
ത്തിയൊടു വെള്ളത്തിന്ന ചൊദിക്കുന്നത എന്ത എന്ന പറഞ്ഞു
അപ്പൊൾ യെശു ദൈവാനുഗ്രഹത്തെയും നിന്നൊടു വെള്ളം
ചൊദിക്കുന്നവനെയും അറിഞ്ഞെങ്കിൽ നീ ചൊദിക്കും അവ
ൻ നിനക്ക ജീവനുള്ള വെള്ളം തരികയും ചെയ്യുമായിരുന്നു
ൟ വെള്ളം കുടിക്കുന്നവൻ പിന്നയും ദാഹിക്കും ഞാൻ കൊടു
ക്കുന്ന വെള്ളം കുടിക്കുന്നവനു പിന്നെ ഒരുനാളും ദാഹിക്കയി
ല്ല എന്നു പറഞ്ഞാറെ അവൾ കർത്താവെ ദാഹിക്കാതെയും ഇ
വിടെ വെള്ളം കൊരുവാൻ വരാതെയും ഇരിക്കെണ്ടതിന്ന
ആ വെള്ളം എനിക്ക തരെണം എന്ന അപെക്ഷിച്ചപ്പൊൾ യെശു
നിന്റെ ഭർത്താവിനെ വിളിച്ചുകൊണ്ടുവരിക എന്ന കല്പിച്ചു
സ്ത്രീ എനിക്ക ഭർത്താവില്ല എന്ന പറഞ്ഞത കെട്ടു യെശു നല്ലത
നിനക്ക അഞ്ചു ഭർത്താക്കന്മാർ ഉണ്ടായിരുന്നു ഇപ്പൊൾ ഉള്ളവൻ
നിന്റെ ഭർത്താവല്ല എന്ന പറഞ്ഞു അനന്തരം സ്ത്രീ കർത്താവെ
നീ ദീർഘദർശി എന്ന എനിക്ക തൊന്നുന്നു ഞങ്ങളുടെ പൂർവ്വന്മാ
ർ ഗരിസീം മലമെൽ വെച്ചു ദൈവത്തെ വന്ദിച്ചു നിങ്ങൾ യറു
ശലെം പട്ടണം ദൈവസ്ഥലം എന്ന പറയുന്നു വല്ലൊ സത്യമെ
താകുന്നു എന്ന ചൊദിച്ചാറെ സത്യവന്ദനക്കാർ പിതാവിനെ

ആത്മാവിലുംസത്യത്തിലുംവന്ദിപ്പാനുള്ളസമയംവരുന്നഎന്നു
നീവിശ്വസിക്ക. ദൈവംആത്മാവാകുന്നുഅവനെവന്ദിക്കുന്ന
വർഅവനെആത്മാവിലുംസത്യത്തിലുംവന്ദിക്കേണംഎന്നത്
കെട്ടുമെശിഹാവന്നാൽനമുക്ക്സകലവുംഉപദെശിക്കുംഎന്നു
സ്ത്രീപറഞ്ഞാറെനിന്നൊടുസംസാരിക്കുന്നവൻഅവൻതന്നെ
എന്നുയെശുപറഞ്ഞതിൻശെഷംസ്ത്രീകുടംവെച്ചുനഗരത്തിലെക്ക്
ഓടിപ്പൊയിഇക്കിണറ്റിന്റെഅരികിൽഒരുമനുഷ്യൻഇരിക്കു
ന്നുഞാൻചെയ്തിട്ടുള്ളതൊക്കയുംഅവൻഎന്നൊടുപറഞ്ഞു
അവൻമശിഹായൊഅല്ലയൊഎന്നുനൊക്കുവാൻവരുവിനെ
ന്നുപറഞ്ഞപ്പൊൾഅവരെല്ലാവരുംവന്നുയെശുവിനെകണ്ടു
കുറെദിവസംഞങ്ങളൊടുകൂടപ്പാർക്കണമെന്നപെക്ഷിച്ചാറെ
അവൻരണ്ടുദിവസംഅവിടെപ്പാർത്തുഅവന്റെഉപദെശംകെ
ട്ടുപലരുംഅവനിൽവിശ്വസിച്ചുസ്ത്രീയൊടുഇവൻലൊകരക്ഷി
താവായമെശിഹാഎന്നുഞങ്ങൾനിന്റെവചനത്തിനിമിത്തമല്ല
അവനിൽനിന്നുകെട്ടറികകൊണ്ടത്രെവിശ്വസിക്കുന്നുഎന്നു
പറകയുംചെയ്തു—

## ൩, പെത്രന്റെമീൻപിടിയുംവെള്ളിക്കാശും

യെശുഒരുദിവസംഗലീലക്കടൽക്കരയിലെകഫർന്നഹൂം
പട്ടണത്തിങ്കൽനിന്നുപ്രസംഗിക്കുമ്പൊൾവളരെജനങ്ങൾദൈ
വവചനംകെൾപ്പാൻതിക്കിത്തിരക്കിവന്നാറെകെഫാഎന്ന
പത്രന്റെതൊണിയിൽകരെറിഇരുന്നുപ്രസംഗിച്ചു.അന്ന

ന്നാറെ അവൻ പെത്രനൊടു നീ ആഴത്തിലെക്ക് വലിച്ചു വല വീശെ
ണമെന്നു കല്പിച്ചപ്പൊൾ ഗുരൊ ഞങ്ങൾ രാത്രി മുഴുവൻ അദ്ധ്വാ
നിച്ചിട്ടും ഒന്നും കിട്ടീട്ടില്ല എങ്കിലും നിന്റെ വചനപ്രകാരം വല
വീശാം എന്നു പറഞ്ഞു വീശിയപ്പൊൾ വലിയ മീൻകൂട്ടം അകപ്പെട്ടു
വല കീറിയതുകൊണ്ടു മറ്റുള്ള തോണിക്കാരെ വിളിച്ചു രണ്ടു
തോണികളും മുങ്ങുമാറാക മത്സ്യം നിറെക്കയും ചെയ്തു ഇതു സംഭവിച്ച
തു കണ്ടാറെ പെത്രൻ യെശുവിന്റെ കാല്ക്കൽ വീണു കർത്താവെ ഞാ
ൻ പാപിയാകുന്നു എന്നെ വിട്ടുമാറെണമെ എന്നു പറഞ്ഞു അ
വനും കൂടെയുള്ളവരെല്ലാവരും ഭ്രമിച്ചപ്പൊൾ യെശു പെത്രനൊ
ടു ഭയപ്പെടെണ്ട ഇനിമെൽ ഞാൻ നിങ്ങളെ മനുഷ്യരെ പിടിപ്പവർ
ആക്കി വെക്കും എന്റെ പിന്നാലെ വരുവിൻ എന്നു കല്പിച്ചാറെ
അവർ തോണി കരമെൽ എറ്റി സകലവും വിട്ടു യെശുവിന്റെ കൂ
ടപ്പൊന്നു —

പിന്നെ കാലം കഴിഞ്ഞാറെ യെശു ശിഷ്യരൊടു കൂടെ ഗലീല
യിൽനിന്നു കഫർനഹൂം പട്ടണത്തിൽ എത്തിയപ്പൊൾ തലപ്പ
ണം വാങ്ങുന്നവർ വന്നു പെത്രനൊടു ഇരുപതു വയസ്സുള്ള ഇസ്രാ
യെലരെല്ലാവരും തലപ്പണം കൊടുപ്പാൻ ന്യായമുണ്ടല്ലൊ നിങ്ങ
ളുടെ ഗുരു അതു തന്നെ കൊടുക്കുമൊ എന്നു ചൊദിച്ചാറെ പെത്ര
ൻ കൊടുക്കും എന്നു പറഞ്ഞു വീട്ടിലെത്തിയാറെ യെശു ശി
മൊൻ നിനക്കു എന്തു തൊന്നുന്നു രാജാക്കന്മാർ ആരിൽനിന്നു
ചുങ്കവും വരിപ്പണവും വാങ്ങും പുത്രന്മാരിൽനിന്നൊ അന്യന്മാരി
ൽനിന്നൊ എന്നു ചൊദിച്ചതിന്നു അന്യന്മാരിൽനിന്നു തന്നെ

എന്ന പെത്രൻ പറഞ്ഞതു കെട്ടു യെശു എന്നാൽ പുത്രന്മാർ ഒഴി-
വുള്ളവർ എങ്കിലും അവൎക്കു നിരസം വരാതിരിപ്പാൻ കടലിൽ നി-
ന്നു ഒരു മത്സ്യം വരൊട്ടുക്ക അതിന്റെ വായിൽ ഒരു വെള്ളിക്കാ-
ശ് കാണും അതു എടുത്തു എനിക്കും നിനക്കും വെണ്ടി കൊടുക്ക
എന്ന കല്പിക്കയും ചെയ്തു-

## ൧൦, മല പ്രസംഗം

അനന്തരം യെശു വലിയ ജനങ്ങൾ വന്നതു കാണ്കകൊ-
ണ്ടു ഒരു മലമെൽ കയറി ഇരുന്നു ശിഷ്യന്മാർ അടുക്കെ വന്നാറെ
അവരൊടു പറഞ്ഞിതു- ആത്മ ദാരിദ്ര്യവും സൌമ്യതയും ദുഃഖ-
വും കരുണയും ഹൃദയശുദ്ധിയും ഉള്ളവരും സമാധാനം നടത്തുന്ന-
വരും നീതിക്കായി വിശന്നു ദാഹിക്കുന്നവരും നീതിനിമിത്തമാ-
യും ഞാൻ നിമിത്തമായും പീഡ സഹിക്കുന്നവരും ഭാഗ്യവാന്മാരാ-
കുന്നു- നിങ്ങൾ ലൊകത്തിന്റെ ഉപ്പും വെളിച്ചവും ആകുന്നു ദൈവ-
കല്പനകളെ നിഷ്ഫലമാക്കുവാനല്ല നിവൃത്തിയാക്കുവാനും പ്രമാ-
ണിക്കെണ്ടതിന്നു ഉപദെശിപ്പാനും ഞാൻ വന്നിരിക്കുന്നു-
പ്രാൎത്ഥിക്കയും ഉപവസിക്കയും ധൎമ്മം ചെയ്യുന്നതു മനുഷ്യരിൽ
നിന്നുള്ള സ്തുതിക്കായിട്ടല്ല സകല രഹസ്യങ്ങളെയും അറിയുന്ന സ്വ-
ൎഗ്ഗസ്ഥനായ പിതാവിന്റെ മുമ്പാകെ രഹസ്യത്തിൽ ചെയ്യെണ്ടു-
ന്നതാകുന്നു- ഭൂമിയിൽ സമ്പത്തുകളെ രാശിക്കരിക്കാതെ സ്വ-
ൎഗ്ഗത്തിൽ വെക്ക നിക്ഷെപങ്ങളെ കൂട്ടി വെപ്പിൻ അവിടെ ഉറ പു-
ഴുവും തുരുമ്പും കെടുക്കയില്ല കള്ളന്മാർ വന്നു മൊഷ്ടിക്കയും ഇ-

മം പരിശുദ്ധമാക്കപ്പെടെണമെ. നിന്റെ രാജ്യം വരെണമെ. നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പൊലെ ഭൂമിയിലും ചെയ്യപ്പെടെണമെ. ഞങ്ങൾക്ക വെണ്ടുന്ന അപ്പം തരെണമെ. ഞങ്ങളൊടെ നെരെ കുറ്റം ചെയ്യുന്നവരൊടു ഞങ്ങൾ ക്ഷമിക്കുന്നതപൊലെ ഞങ്ങളുടെ കുറ്റങ്ങളൊക്കെയും ക്ഷമിക്കെണമെ. ഞങ്ങളെ പരീക്ഷയിലെക്ക അകപ്പെടുത്താതെ ദൊഷത്തിൽനിന്ന രക്ഷിക്കയും ചെയ്യെണമെ. രാജ്യവും ശക്തിയും മഹത്വവും എന്നെക്കും നിനക്കുള്ളതാകുന്നുവല്ലൊ ആമെൻ -

നിങ്ങളിൽ യാതൊരുത്തന്റെ പുത്രൻ എങ്കിലും പിതാവിന്റെ അടുക്കെ വന്ന അപ്പം ചൊദിച്ചാൽ അവനൊരു കല്ലു കൊടുക്കുമൊ. മത്സ്യം ചൊദിച്ചാൽ സൎപ്പത്തെ കൊടുക്കുമൊ മുട്ട ചൊദിച്ചാൽ തെളിനെ കൊടുക്കുമൊ ദൊഷികളായ നിങ്ങൾ മക്കൾക്ക നല്ല ദാനം ചെയ്വാൻ അറിയുന്നെങ്കിൽ സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു തന്നൊടു അപെക്ഷിക്കുന്നവൎക്കു എത്രയധികം കൊടുക്കും - ഇടുക്കു വാതിലിൽ കൂടി അകത്തകടപ്പിൻ നാശവാതിൽ വീതിയുള്ളതും വഴി വിസ്താരമുള്ളതുമാകുന്നു. അതിൽ കൂടി പൊകുന്നവർ പലരും. ജീവവാതിൽ ഇടുക്കമുള്ളതും വഴി വിസ്താരം കുറഞ്ഞതുമാകകൊണ്ട അതിനെ കണ്ടെത്തുന്നവർ ചുരുക്കമാകുന്നു. ആട്ടിൻ വെഷം ധരിച്ചു കള്ളപ്രവാചകന്മാർ അകമെ ഭക്ഷണക്കൊതിയുള്ള ചെന്നായ്ക്കളത്രെ അവരെ സൂക്ഷിച്ചുകൊൾവിൻ നല്ലവൃക്ഷം നല്ലഫലങ്ങളെ തരുന്നു. ആകാത്ത വൃക്ഷം ആകാത്ത ഫലങ്ങളെ തരുന്നു.

ഫലം നൊക്കി വൃക്ഷം തിരിച്ചറിയെണ്ടു· കൎത്താവെ കൎത്താവെ
എന്നു പറയുന്നവനെല്ലാം സ്വൎഗ്ഗരാജ്യത്തിലെക്ക പ്രവെശിക്ക
യില്ല സ്വൎഗ്ഗസ്ഥനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവ
നത്രെ പ്രവെശിക്കും· എന്റെ വചനങ്ങളെ കെട്ടനുസരിക്കുന്നവ
ൻ തന്റെ വീടു ഒരു പാറമെൽ പണിചെയ്ത ബുദ്ധിമാനായ മനു
ഷ്യനൊടു സദൃശനാകുന്നു മഴ വെള്ളങ്ങൾ വളരെ വൎദ്ധിച്ചു വീട്ടി
മെൽ തലച്ചാലും കാറ്റുകൾ അടിച്ചാലും പാറമെൽ സ്ഥാപി
ച്ചിരിക്ക കൊണ്ടു അത വീഴുകയില്ല വചനം കെട്ടനുസരിക്കാത്ത
വൻ മണലിമെൽ വീടു പണിചെയ്ത ഭൊഷനായ മനുഷ്യനൊ
ടു തുല്യനാകുന്നു മഴ വെള്ളങ്ങൾ വൎദ്ധിച്ചു തലച്ചു കാററടിക്കുമ്പൊ
ൾ അത വീഴുമല്ലൊ അതിന്റെ വീഴ്ച എത്രയും വലുതായിരി
ക്കും എന്നു പറകയും ചെയ്തു·

## ൨൦, യെശു ചെയ്ത അതിശയങ്ങൾ

യറുശലെം സ്ഥിപത്താ ബെതെസ്ഥ എന്ന കുളത്തിലെ
വെള്ളം രൊഗശാന്തിക്കു എത്രയും വിശെഷമായിരുന്നു· ദൈവ
ശക്തിയാൽ ആ വെള്ളം കലങ്ങുമ്പൊൾ യാതൊരു രൊഗിയെങ്കി
ലും മുമ്പെ അതിൽ മുഴുകിയാൽ സൌഖ്യം വരും· അവിടെ യഹൂ
ദ്യന്മാർ ദീനക്കാൎക്കു വെണ്ടി അഞ്ചു മണ്ഡപങ്ങളെ ഉണ്ടാക്കിയി
രിക്ക കൊണ്ടു പല രൊഗികളും വെള്ളത്തിന്റെ കലക്കമുണ്ടാകു
മ്പൊൾ മുഴുകെണ്ടതിന്നായി കാത്തിരുന്നു യെശു യറുശലെമിൽ
പെരുനാളിന്നു വന്നു ദീനക്കാരെ കാണ്മാൻ ബെതെസ്ഥായിൽ

ചെയ്യുന്നു എന്ന പറഞ്ഞു· യെശു അതിനെ കെട്ടാറെ അതിശയിച്ചു·
തിരിഞ്ഞു ജനങ്ങളെ നൊക്കി ഇപ്രകാരമുള്ള വിശ്വാസം ഞാൻ ഇ
സ്രായെലിലും കണ്ടില്ല നിശ്ചയം എന്ന പറഞ്ഞു ശതാധിപനൊടു
പൊകുക നിന്റെ വിശ്വാസപ്രകാരം ഭവിക്കട്ടെ എന്ന കല്പിച്ചു· ആയ
വൻ വീട്ടിൽ എത്തിയപ്പൊൾ രൊഗി സൌഖ്യവാനായിരിക്കുന്ന
തു കാണുകയും ചെയ്തു· അനന്തരം ശിഷ്യന്മാരൊടു കൂട
ഒരു പടവിൽ കയറി വലിച്ചു കരവിട്ടു താൻ അമരത്തുറങ്ങിക്കൊ
ണ്ടിരിക്കുമ്പൊൾ കൊടുങ്കാറ്റുണ്ടായി തിരകളും വന്നു വീണു വെള്ളം
നിറഞ്ഞു പടവു മുങ്ങുമാറാകയാൽ ശിഷ്യന്മാർ ഭയപ്പെട്ട അവനെ ഉ
ണൎത്തി ഗുരൊ ഗുരൊ ഞങ്ങൾ നശിപ്പാറായിരിക്കുന്നു ഞങ്ങളെ ര
ക്ഷിക്കേണമെ എന്ന പറഞ്ഞാറെ അവൻ എഴുനീറ്റു അല്പ
വിശ്വാസികളെ നിങ്ങൾ എന്തിന ഭയപ്പെടുന്നു എന്ന കല്പിച്ചു കാററി
നെയും കടലിനെയും ശാസിച്ചതിന്റെ ശെഷം മഹാശാന്തതയുണ്ടാ
യി ആളുകൾ കണ്ടാറെ അവർ കാറ്റും കടലും കൂട ഇവനെ അനുസ
രിക്കുന്നു ഇവനാരാകുന്നു· എന്ന പറഞ്ഞു ആശ്ചൎയ്യപ്പെട്ടതിന്റെ ശെ
ഷം അവൻ അക്കരെ ഗദരദെശത്തിൽ എത്തിയപ്പൊൾ പിശാചു
ബാധിച്ചിരുന്ന മനുഷ്യരെ കണ്ടു അവൎക്ക സൌഖ്യം വരുത്തി കഫ
ൎന്നഹൂം പട്ടണത്തിലെക്ക യാത്രയായി ഒരു വീട്ടിൽ പ്രവെശിച്ചത ജ
നങ്ങൾ കെട്ടാറെ സംഘമായി വീട്ടിന്റെ ചുറ്റും നിന്നപ്പൊൾ അവ
ൻ സുവിശെഷം പ്രസംഗിച്ചു· അന്ന ചില ജനങ്ങൾ ഒരു പക്ഷവാ
തക്കാരനെ എടുത്തുകൊണ്ടുവന്ന അവന്റെ മുമ്പാകെ വെപ്പാൻ
ഭാവിച്ചു പുരുഷാരം നിമിത്തം വാതിൽക്കൽ കൂടി പൊവാൻ പാടില്ലാ

ന്നെന്നു പെത്രൻ പറഞ്ഞതു കെട്ടു യെശു എന്നാൽ പുത്രന്മാരൊഴി
വുള്ളവർ എങ്കിലും അവൎക്കു നിരസം വരാതിരിപ്പാൻ കടലിൽനി
ന്നു ഒരു മത്സ്യം വലിച്ചെടുക്ക അതിന്റെ വായിൽ ഒരു വെള്ളിക്കാ
ശ് കാണും അതെടുത്തു എനിക്കും നിനക്കും വെണ്ടി കൊടുക്ക
എന്നു കല്പിക്കയും ചെയ്തു -

## ൧൦, മല പ്രസംഗം

അനന്തരം യെശു വളരെ ജനങ്ങൾ വന്നതു കാണ്കകൊ
ണ്ടു ഒരു മലമെൽ കയറി ഇരുന്നു ശിഷ്യന്മാർ അടുക്കെ വന്നാറെ
അവരൊടു പറഞ്ഞിതു - ആത്മ ദാരിദ്ര്യവും സൌമ്യതയും ദുഃഖ
വും കരുണയും ഹൃദയശുദ്ധിയും ഉള്ളവരും സമാധാനം നടത്തുന്ന
വരും നീതിക്കായി വിശന്നു ദാഹിക്കുന്നവരും നീതി നിമിത്തമാ
യും ഞാൻ നിമിത്തമായും പീഡ സഹിക്കുന്നവരും ഭാഗ്യവാന്മാരാ
കുന്നു - നിങ്ങൾ ലൊകത്തിന്റെ ഉപ്പും വെളിച്ചവുമാകുന്നു ദൈവ
കല്പനകളെ നിഷ്ഫലമാക്കുവാനല്ല നിവൃത്തിയാക്കുവാനും പ്രമാ
ണിക്കെണ്ടുന്ന ഉപദെശിപ്പാനത്രെ ഞാൻ വന്നിരിക്കുന്നു -
പ്രാൎത്ഥിക്കയും ഉപവസിക്കയും ധൎമ്മം ചെയ്യുന്നതു മനുഷ്യരിൽ
നിന്നുള്ള സ്തുതിക്കായിട്ടല്ല സകല രഹസ്യങ്ങളെയും അറിയുന്ന ശ്രെ
ഷ്ഠനായ പിതാവിന്റെ മുമ്പാകെ രഹസ്യത്തിൽ ചെയ്യെണ്ടു
ന്നതാകുന്നു - ഭൂമിയിൽ സമ്പത്തുകളെ രാശിക്കരിക്കാതെ സ്വ
ൎഗ്ഗത്തിലെക്ക് നിക്ഷെപങ്ങളെ കൂട്ടിവെപ്പിൻ അവിടെ ഉറപ്പു
ഴുവും തുരുമ്പും കെടുക്കയില്ല കള്ളന്മാർ വന്നു മൊഷ്ടിക്കയും ഇ

ഫലം നൊക്കി വൃക്ഷം തിരിച്ചറിയെണ്ടു. കൎത്താവെ കൎത്താവെ എന്നെ പറയുന്നവനെല്ലാം സ്വൎഗ്ഗരാജ്യത്തിലെക്ക പ്രവെശിക്ക ഇല്ല സ്വൎഗ്ഗസ്ഥനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവന അത്രെ പ്രവെശിക്കും. എന്റെ വചനങ്ങളെ കെട്ടനുസരിക്കുന്നവൻ തന്റെ വീട ഒരു പാറമെൽ പണിചെയ്ത ബുദ്ധിമാനായ മനുഷ്യനൊട സദൃശനാകുന്നു മഴവെള്ളങ്ങൾ വളരെ വൎദ്ധിച്ചു വീട്ടിമെൽ തല്ലിയാലും കാറ്റുകൾ അടിച്ചാലും പാറമെൽ സ്ഥാപിച്ചിരിക്കകൊണ്ട അത വീഴുകയില്ല വചനം കെട്ടനുസരിക്കാത്തവൻ മണലിന്മെൽ വീടു പണിചെയ്ത ഭൊഷനായ മനുഷ്യനൊട തുല്യനാകുന്നു മഴവെള്ളങ്ങൾ വൎദ്ധിച്ചലച്ചു കാറ്റടിക്കുമ്പൊൾ അത വീഴുമല്ലൊ അതിന്റെ വീഴ്ച എത്രയും വലുതായിരിക്കും എന്ന പറകയും ചെയ്തു-

## ൪൦, യെശു ചെയ്ത അതിശയങ്ങൾ

യറുശലെം സമീപത്ത ബെതെസ്ദ എന്ന കുളത്തിലെ വെള്ളം രൊഗശാന്തിക്ക എത്രയും വിശെഷമായിരുന്നു. ദൈവശക്തിയാൽ ആ വെള്ളം കലങ്ങുമ്പൊൾ യാതൊരു രൊഗി എങ്കിലും മുമ്പെ അതിൽ മുഴുകിയാൽ സൌഖ്യം വരും. അവിടെ യഹൂദ്യന്മാർ ദീനക്കാൎക്ക വെണ്ടി അഞ്ചു മണ്ഡപങ്ങളെ ഉണ്ടാക്കിയിരിക്കകൊണ്ട പല രൊഗികളും വെള്ളത്തിന്റെ കലക്കമുണ്ടാകുമ്പൊൾ മുഴുകെണ്ടതിന്നായി കാത്തിരുന്നു യെശു യറുശലെമിൽ പെരുനാളിന്ന വന്ന ദീനക്കാരെ കാണ്മാൻ ബെതെസ്ദയിൽ

ചെയ്യുന്നവനാകുന്നു. യെശു അതു കെട്ടാറെ അതിശയിച്ചു
പിന്തുടരുന്ന ജനങ്ങളെ നൊക്കി ഈ പ്രകാരമുള്ള വിശ്വാസം ഞാൻ ഇ
സ്രായെലിലും കണ്ടില്ല നിശ്ചയം എന്നു പറഞ്ഞു അവരൊടു
പൊകുവിൻ വിശ്വാസപ്രകാരം ഭവിക്കട്ടെ എന്നു കല്പിച്ചു. ആയ
വർ വീട്ടിൽ എത്തിയപ്പൊൾ രോഗി സൌഖ്യവാനായിരിക്കുന്ന
ത്തു കാണുകയും ചെയ്തു. അനന്തരം യെശു ശിഷ്യന്മാരൊടുകൂടെ
ഒരു പടവിൽ കയറി വലിച്ചു കരവിട്ടു താൻ അമരത്തുറങ്ങി കൊ
ണ്ടിരിക്കുമ്പൊൾ കൊടുങ്കാറ്റുണ്ടായി തിരകളും വന്നു വീണു വെള്ളം
നിറഞ്ഞു പടവു മുങ്ങുമാറായപ്പൊൾ ശിഷ്യന്മാർ ഭയപ്പെട്ടു അവനെ ഉ
ണർത്തി ഗുരൊ ഗുരൊ ഞങ്ങൾ നശിച്ചുപൊകുന്നു ഞങ്ങളെ ര
ക്ഷിക്കെണമെ എന്നു പറഞ്ഞാറെ അവൻ എഴുനീറ്റു അല്പ
വിശ്വാസികളെ നിങ്ങൾ എന്തിനു ഭയപ്പെടുന്നു എന്നു കല്പിച്ചു കാറ്റി
നെയും കടലിനെയും ശാസിച്ചതിന്റെശെഷം മഹാശാന്തതയുണ്ടാ
യി അതു കണ്ടാറെ അവർ കാറ്റും കടലും കൂടെ ഇവനെ അനുസ
രിക്കുന്നു ഇവനാരാകുന്നു എന്നു പറഞ്ഞാശ്ചര്യപ്പെട്ടതിന്റെശെ
ഷം അവൻ അക്കരെ ഗദര ദെശത്തിൽ എത്തിയപ്പൊൾ പിശാചു
ബാധിച്ചിരുന്ന മനുഷ്യരെ കണ്ടു അവർക്ക് സൌഖ്യം വരുത്തി കഫ
ർന്നഹൂം പട്ടണത്തിലെക്ക് യാത്രയായി ഒരു വീട്ടിൽ പ്രവെശിച്ചതു ജ
നങ്ങൾ കെട്ടാറെ സംഘമായി വീട്ടിന്റെ ചുറ്റും നിന്നപ്പൊൾ അവ
ൻ സുവിശെഷം പ്രസംഗിച്ചു. അന്നു ചില ജനങ്ങൾ ഒരു പക്ഷവാ
തക്കാരനെ എടുത്തുകൊണ്ടു വന്നു അവന്റെ മുമ്പാകെ വെപ്പാൻ
ഭാവിച്ചു പുരുഷാരം നിമിത്തം വാതുക്കൽ കൂടെ പൊവാൻ പാടില്ലാ

ച്ചുകൊണ്ടു വീട്ടിന്മെൽ കയറി മെൽപുരപ്പൊടങ്ങവനെ യെശുവിന്മുമ്പാകെ ഇറക്കി യെശു അവരുടെ വിശ്വാസം കണ്ടാറെ അവനൊടു പുത്ര നിന്റെ പാപങ്ങൾ മൊചിച്ചിരിക്കുന്നു നീ എഴുനീറ്റു നിന്റെ കിടക്ക എടുത്തു വീട്ടിൽ പൊക എന്നതു കെട്ടു ഉടനെ പക്ഷവാതക്കാരൻ എഴുനീറ്റു കിടക്ക എടുത്തു വീട്ടിലെക്ക പൊകയും ചെയ്തു- ഇതു കണ്ടാറെ പലരും അതിശയിച്ചു നാമിന്നു അപൂർവ്വവസ്തുക്കളെ കണ്ടു എന്നു പറഞ്ഞു ദൈവത്തെ സ്തുതിച്ചു—

## ൧൧, യെശു ചെയ്ത അതിശയങ്ങൾ (തുടൎച്ച)

സ്വല്പകാലം കഴിഞ്ഞാറെ യെശു ശിഷ്യന്മാരൊടും വലിയ ജനസംഘത്തൊടും കൂടെ യാത്രയായി നയിനിൽ പട്ടണസമീപത്തെത്തിയപ്പൊൾ ഒരു വിധവെക്ക മരിച്ചിട്ടുള്ള ഏക പുത്രനെ കുഴിച്ചിടുവാൻ കൊണ്ടു വന്നതും മഹാദുഃഖിതയായ അമ്മയെയും കണ്ടു കനിവുതൊന്നി കരയരുത് എന്നു വിലക്കി ശവം എടുത്തവരൊടും നില്ക്കെണമെന്നു കല്പിച്ചു പ്രെതമഞ്ചം തൊട്ടു കുഞ്ഞിയൊടു എഴുനില്ക്ക എന്നു ഞാൻ നിന്നൊടു കല്പിക്കുന്നു എന്നു പറഞ്ഞാറെ ഉടനെ മരിച്ചവൻ എഴുനീറ്റിരുന്നു സംസാരിച്ചു തുടങ്ങിയപ്പൊൾ യെശു അവനെ മാതാവിന്നാക്കികൊടുത്തു ഇതു കണ്ടപ്പൊൾ ജനങ്ങൾ വളരെ ഭയപ്പെട്ടു ദൈവം തന്റെ ജാതിയെ കടാക്ഷിച്ചു വലിയ പ്രവാചകനെ അയച്ചു എന്നു പറഞ്ഞു ദൈവത്തെ സ്തുതിക്കയും ചെയ്തു-

പിന്നെ യെശു ജനങ്ങളെ ദൈവവചനത്തെ ഗ്രഹിപ്പിച്ചു

ങ്ങുന്നു എന്നു ചൊല്ലിയാറെ അവർ പരിഹസിച്ചു. അനന്തരം അവ ൻ പെത്രനെയും യൊഹനാനെയും യാക്കൊബിനെയും അവളുടെ മാതാപിതാക്കന്മാരെയും ഒഴികെ എല്ലാവരെയും പുറത്താക്കി കുട്ടിയുടെ കൈ പിടിച്ചു പൊലെ എഴുനില്ക്ക എന്നു കല്പിച്ചുടനെ ആത്മാവു തിരിച്ചുവന്നു. അവൾ എഴുനില്ക്കയും ചെയ്തു -

## ൧൨. യെശു ചെയ്യുന്ന അതിശയങ്ങൾ (തുടർച്ച)

പിന്നെ യെശു ഒരു വനത്തിലെക്ക പൊകുമ്പൊൾ പലദിക്കിൽ നിന്നും ജനങ്ങൾ വന്നു അവന്റെ പിന്നാലെ ചെല്ലുന്നതു കണ്ടാറെ ഇവർ ഇടയനില്ലാത്ത ആട്ടുകൾ പൊലെ ഇരിക്കുന്നു എന്നു പറഞ്ഞു അവരുടെ മെൽ മനസ്സലിഞ്ഞു അവരിൽ ദീനക്കാരെ സൌഖ്യമാക്കി ദൈവവചനം പ്രസംഗിച്ചു. വൈകുന്നെരമായപ്പൊൾ ശിഷ്യന്മാർ അരികെ വന്നു ഗുരൊ ഇതു വനപ്രദെശമാകകൊണ്ടു ചുറ്റുമുള്ള ഗ്രാമങ്ങളിലും ദെശങ്ങളിലും ചെന്നു ഭക്ഷണസാധനങ്ങളെ വാങ്ങുവാനായി ഇവരെ പറഞ്ഞയക്കെണം നെരവും അതിക്രമിച്ചിരിക്കുന്നു എന്നു പറഞ്ഞാറെ അവർക്ക് എത്രമില്ല എന്നറിയിച്ചാറെ യെശു നിങ്ങൾ തന്നെ ഇവർക്ക് ഭക്ഷിപ്പാൻ കൊടുപ്പിൻ എന്നു കല്പിച്ചു. ശെഷം അവർ ഇരുനൂറു പണത്തിന്നു വാങ്ങിയാൽ അപ്പം ഒരൊരുത്തന്നു അല്പാല്പം എടുപ്പാൻ പൊരാ ഇവിടെ അഞ്ചു അപ്പവും രണ്ടു ചെറിയമീനും മാത്രമെയുള്ളു എന്നറിയിച്ചപ്പൊൾ അവരെ പുല്ലിന്മെൽ ഇരുത്തുവാൻ കല്പിച്ചു അഞ്ചപ്പവും രണ്ടു മീനും വാങ്ങി മെല്പൊട്ടു നൊക്കി ദൈവത്തെ സ്തുതിച്ചു അപ്പങ്ങളെ നുറുക്കി പുരുഷാരത്തിന്നു കൊ

ങ്ങാനായി ശിഷ്യന്മാൎക്കു കൊടുത്തു അവരും അപ്രകാരം തന്നെ
ചെയ്തു എല്ലാവരും ഭക്ഷിച്ചു തൃപ്തന്മാരാകി കൎത്താവിന്റെ കല്പന
പ്രകാരം കഷണങ്ങളെ ഒക്കയും ഒന്നിച്ചു കൂട്ടി പന്ത്രണ്ടു കൊട്ടനി
റെക്കയും ചെയ്തു — ഇങ്ങിനെ ഭക്ഷിച്ചു തൃപ്തന്മാരായവർ സ്ത്രീകളും
ബാലന്മാരുമൊഴികെ എകദെശം അയ്യായിരം ജനങ്ങൾ ഉണ്ടായിരുന്നു —
ആ പുരുഷാരങ്ങളെ പറഞ്ഞയച്ചശെഷം യെശു ഒരു മലമെൽ പ്രാ
ൎത്ഥിപ്പാനായി കയറിയിരുന്ന സമയം ശിഷ്യന്മാർ അക്കരെക്കു പൊ
വാൻ ഒരു പടവിൽ കയറി വലിച്ചപ്പോൾ എതിർകാറ്റുണ്ടാകി
തിരകളാൽ അലയപ്പെട്ടു രാത്രിയുടെ നാലാം യാമത്തിൽ യെശു ക
ടലിന്മെൽ കൂടി നടന്നു വരുന്നതു കണ്ടാറെ ശിഷ്യന്മാർ ഒരു ഭൂതം
വരുന്നുണ്ടെന്നു വിചാരിച്ചു ഭയപ്പെട്ടു നിലവിളിക്കുന്നതുകൊണ്ടു ഉട
നെ അവരൊടു ഞാൻ തന്നെ ആകുന്നു പെടിക്കണ്ട എന്നു പ
റഞ്ഞപ്പൊൾ നീ ആകുന്നെങ്കിൽ വെള്ളത്തിന്മെൽ കൂടി വരുവാ
ൻ കല്പിക്കെണം എന്നു പെത്രൻ പറഞ്ഞാറെ വരിക എന്നു കല്പി
ക്കെട്ടു അവൻ പടവിൽ നിന്നിറങ്ങി വെള്ളത്തിന്മെൽ നടന്നു വരു
മ്പൊൾ ഒരു വലിയ കാറ്റു വരുന്നതു കണ്ടാറെ ഭയപ്പെട്ടു മുങ്ങുമാ
റാകി കൎത്താവെ എന്നെ രക്ഷിക്ക എന്നു വിളിക്കയും ചെയ്തു. അ
പ്പൊൾ യെശു കൈ നീട്ടി അവനെ പിടിച്ചു അല്പവിശ്വാസി
യെ നീ എന്തിന്നു സംശയിച്ചു എന്നുരച്ചു അവനൊടു കൂട പടവിൽ ക
യറിയനെരം കാറ്റു നിന്നുപൊയാറെ പടവിലുള്ളവർ വന്നു അവ
നെ വാഴ്ത്തി വന്ദിക്കയും ചെയ്തു —
ഇങ്ങിനെ യെശു ചെയ്ത അതിശയങ്ങളെ സംക്ഷെപിച്ചു പറഞ്ഞാ

## ൨൪. യൊഹന്നാൻ സ്നാപകന്റെ മരണം

ഹെരൊദാരാജാവു തന്റെ ജ്യെഷ്ഠാഭാൎയ്യയായ ഹെരൊദ്യായെ വിവാഹം ചെയ്തുവന്നതു ദുഷ്പ്രവൃത്തിയെന്നു യൊഹന്നാൻ രാജാവിനെ ശാസിച്ചാറെ അവനെ തടവിലാക്കി കൊല്ലുവാൻ ഭാവിച്ചു എങ്കിലും ജനങ്ങൾ അവനെ പ്രവാചകനെന്നു വിചാരിച്ചതിനാൽ ശങ്കിച്ചു കൊല്ലാതെ ഇരുന്നു. എന്നാറെ രാജാവു ജന്മദിവസത്തിൽ പ്രഭുക്കൾക്കും മന്ത്രികൾക്കും സെനാപതികൾക്കും പ്രമാണികൾക്കും അത്താഴം കഴിക്കുമ്പോൾ ഹെരൊദ്യയുടെ മകൾ നടുസഭയിൽ നൃത്തം ചെയ്തു രാജാവിനെയും കൂടെയുള്ളവരെയും പ്രസാദിപ്പിച്ചശെഷം രാജാവു അവളൊടു നിനക്കിഷ്ടമായതു യാതൊന്നെങ്കിലും ചൊദിച്ചാൽ തരാമെന്നു സത്യം ചെയ്തു കല്പിച്ചതിനു അവൾ പൊയി തായൊടു ഞാൻ എന്തു അപെക്ഷിക്കെണ്ടു എന്നു ചൊദിച്ചാറെ അമ്മ തന്റെ അഭിഷ്ടം പറഞ്ഞതു കെട്ടു യൊഹന്നാന്റെ തല ഒരു തളികയിൽ വെച്ചു തരെണമെന്നു രാജാവൊടു അപെക്ഷിച്ചപ്പോൾ അവൻ വളരെ വിഷാദിച്ചു എങ്കിലും സത്യം നിമിത്തവും മഹാജനങ്ങൾ ഉണ്ടാകനിമിത്തവും ഉടനെ യൊഹന്നാന്റെ തല വെട്ടിച്ചു കൊണ്ടുവന്നു ബാലസ്ത്രീക്കു കൊടുപ്പിച്ചു അവളും അതു മാതാവിന്നു കൊടുത്തു. സ്നാപകന്റെ ശിഷ്യന്മാർ ശവം എടുത്തു ഒരു പ്രെതക്കല്ലറയിൽ വെച്ചു വൎത്തമാനം യെശുവിനെ അറിയിക്കയും ചെയ്തു —

## ൧൭, യെശുഅരുളിച്ചെയ്തഉപമകൾ

യെശുഒരുദിവസംസമുദ്രതീരത്തിരുന്നപ്പൊൾഅവന്റെ
അടുക്കെവളരെജനങ്ങൾവന്നുകൂടിയാറെ.അവൻഒരുപടകി
ൽകരെറിയിരുന്നുപലകാൎയ്യങ്ങളെഉപമകളായിഉപദെശിച്ചു-
ഒരുകൃഷിക്കാരൻവിതെക്കുമ്പൊൾചിലവിത്തുകൾവഴിയരി
കെവീണാറെപക്ഷികൾവന്നുഅവറ്റെതിന്നുകളഞ്ഞു-ചി
ലത്മണ്ണുകുറവുള്ളപാറസ്ഥലത്തവീണുഉടനെമുളെച്ചുസൂൎയ്യ
നുദിച്ചപ്പൊൾവാടിവെര്മണ്ണിൽതാഴായ്കകൊണ്ടുണങ്ങിപ്പൊ
കയുംചെയ്തു-ചിലത്മുള്ളുകളുടെഇടയിൽവീണുമുള്ളുകളുംകൂട
വളൎന്നതിനെഞെരുക്കിക്കളഞ്ഞു-ചിലത്നല്ലനി
ലത്തിൽവീണുമുളെച്ചുവൎദ്ധിച്ചു൩൦-൬൦-൧൦൦-മടങ്ങൊളവും
ഫലംതന്നു-കെൾപ്പാൻചെവിയുള്ളവൻകെൾക്കട്ടെഎന്നുപ
റഞ്ഞു-പിന്നെശിഷ്യന്മാർഇതിന്റെപൊരുൾചൊദിച്ചപ്പൊൾ
അവൻഅവരൊടു-വിത്ത്ദൈവവചനമാകുന്നു-ചിലർദൈ
വവചനംകെട്ടുടനെഅൎത്ഥംഗ്രഹിക്കാതെഇരിക്കുമ്പൊൾപിശാ
ചുഅവർവിശ്വസിച്ചുരക്ഷപ്രാപിക്കരുത്എന്നുവെച്ചുഹൃദയ
ത്തിൽവിതെച്ചിട്ടുള്ളവാക്ക്എടുത്തുകളയുന്നു-ഇവരത്രെ
വഴിയരികെഉള്ളവർ-ചിലർവചനത്തെകെൾക്കുമ്പൊൾഉടെ
നുസന്തൊഷത്തൊടുകൂടകൈക്കൊള്ളുന്നു-എന്നാൽഅവൎക്കു
സ്ഥിരതഇല്ലായ്കകൊണ്ടുവചനനിമിത്തംപീഡ
യുംപ്രയാസവുംജനിച്ചാൽവെഗത്തിൽഇടറിവലഞ്ഞുപിൻവാ

ന്നിപ്പൊകും- ഇവർ പാറമെൽ വിതെച്ചതിനൊക്കും- ചിലർ വ
ചനത്തെ കെട്ടുകൊണ്ടശെഷം ലൊകചിന്തയും ധനാദിമൊക
ഷ്യം ഐഹികസുഖമൊഹങ്ങളും നെഞ്ചകം പുക്കു വചനത്തെ
ഞെരുക്കി നിഷ്ഫലമാക്കുന്നു- ആയവർ മുള്ളുകളിലെ വിതെതെന്നു-
ചിലർ വചനം കെട്ടു ഗ്രഹിച്ചു നല്ലമനസ്സിൽ വെച്ചു- സൂക്ഷിക്കു
ന്നവർ നല്ല നിലത്തിലെ വിതയാകുന്നു- അവർ ക്ഷാന്തിയൊ
ടന്നൂറെറ്റും ഫലം തികെക്കയും ചെയ്യുന്നു-

അവൻ മറ്റൊരു ഉപമ അവൎക്കു പറഞ്ഞു താൻ ഇച്ചുസ
ൎഗ്ഗരാജ്യം തന്റെ വയലിൽ നല്ലവിത്തു വിതെച്ച മനുഷ്യനൊ
ടു തുല്യമാകുന്നു- മനുഷ്യർ ഉറങ്ങുമ്പൊൾ ശത്രുവന്നു കൊതമ്പിന്റെ
ഇടയിൽ കളകളെ വിതെച്ചു പൊയി കിളഞ്ഞു ഞാറുവളൎന്നു
കതിർകൾ കെട്ടും ശിരമുളച്ചു വളൎന്നതു പണിക്കാർ കണ്ടാറെ യജ
മാനന്റെ അരികെ ചെന്നു നിന്റെ വയലിൽ നല്ലവിത്തു വി
തെച്ചില്ലയൊ കളകൾ എവിടെനിന്നുണ്ടായി എന്നു ചൊദിച്ചു
തിന്നു അവൻ ശത്രുവന്നു അതിനെ ചെയ്തു എന്നു കല്പിച്ചു- അ
തിന്റെശെഷം അവരെ പറിച്ചുകളവാൻ ഞങ്ങൾക്കു മനസ്സൊ
ണ്ടൊ എന്നു ചൊദിച്ചാറെ യജമാനൻ കളകളെ പറിക്കുമ്പൊൾ
അതിന്റെ വെരുകളും ചെരുംവണ്ണം കൂട കൊയിത്തൊ
ളും വളരട്ടെ കൊയിത്തുകാലത്തു ഞാൻ കൊയ്യുന്നവരൊടു മു
മ്പെ കളകളെ പറിച്ചു ചുടുവാനും കൊതമ്പം കളപ്പുരയിൽ കൂട്ടുവാ
നും കല്പിക്കും എന്നുത്തരം കൊടുത്തു ശിഷ്യന്മാർ ആ ഉപമയുടെ പൊ
രുളും ഞങ്ങളൊടു തെളിയിച്ചു തരികെണം എന്നു പെക്ഷിച്ചു

ഒപ്പൊൾ അവൻ അവരൊടു നല്ല വിത്ത വിതെക്കുന്നവൻ മനുഷ്യപുത്രൻ വയൽ ലൊകവും നല്ല വിത്ത രാജ്യത്തിന്റെ മക്കളും കളകൾ ദുഷ്ടനായവന്റെ മക്കളും അവരെ വിതെച്ച ശത്രു പിശാചും കൊയിത്ത കാലം ലൊകാവസാനവും കൊയിത്തകാർ ദൈവദൂതന്മാരാകുന്നു കളകളെ അഗ്നിയിലിട്ടു ചുടുക്കുന്നപ്രകാരം ലൊകാവസാനത്തിങ്കൽ മനുഷ്യപുത്രൻ തന്റെ ദൂതന്മാരെ അയച്ചു വിരുദ്ധങ്ങളെയും അക്രമങ്ങളെയും ചെയ്യുന്നവരെല്ലാവരെയും കൂട്ടി അഗ്നിചൂളയിലിടുകയും അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാക. നീതിമാന്മാർ തങ്ങളുടെ പിതൃരാജ്യത്തിൽ സൂര്യനെ പൊലെ ശൊഭിക്കുമെന്ന പറഞ്ഞു—

## ൧൩, യെശുവിന്റെ ഉപമകൾ (തുടർച്ച)

വെറെ ഒരു ഉപമ സ്വർഗ്ഗരാജ്യം ഒരു കടുകുമണിയൊടു സമമാകുന്നു അതു എടുത്ത ഒരു മനുഷ്യൻ തന്റെ വയലിൽ വിതെച്ചു സകല വിത്തുകളിലും ചെറിയതാകുന്നെങ്കിലും അതുവളർന്നു പക്ഷികൾ കൊമ്പുകളിൽ വസിപ്പാന്തക്കവണ്ണം ഒരു വലിയ വൃക്ഷമായി തീരുന്നു എന്നു പറഞ്ഞു-- പിന്നെയും സ്വർഗ്ഗരാജ്യം പുളിച്ചമാവൊടു സദൃശമാകുന്നു ഒരു സ്ത്രീ അതിനെ എടുത്തു മൂന്നു പറമാവു സകലവും പുളിക്കുവൊളം അടക്കി വെച്ചു-- സ്വർഗ്ഗരാജ്യം ഒരു നിലത്ത ഒളിച്ചുവെച്ച നിക്ഷെപത്തൊടു സദൃശമാകുന്നു അതിനെ ഒരു മനുഷ്യൻ കണ്ടു സന്തൊഷത്തൊടെ പൊയി സകലവും വിറ്റു ആ നിലം വാങ്ങുന്നു— പിന്നെയും സ്വർഗ്ഗരാജ്യം നല്ല മുത്തുകളെ

അന്വെഷിക്കുന്ന കച്ചവടക്കാരന്നു സമമാകുന്നു അവൻ വിലയെ
റിയ മുത്തു കണ്ടാറെ തനിക്കുള്ളതൊക്കയും വിറ്റു അത് വാങ്ങുന്നു—
പിന്നെയും സ്വൎഗ്ഗരാജ്യം ഒരു വലെക്കു സമം വല കടലിൽ ഇട്ടു പലവി
ധമുള്ള മത്സ്യങ്ങളെ കൊപ്പെട്ട ശെഷം കരെക്കു വലിച്ചു കരെറിവന്നു നല്ല
വ പാത്രങ്ങളിലാക്കി ആകാത്തവ ചാടി കളയുന്നു അപ്രകാരം
ദൈവദൂതന്മാർ ലൊകാവസാനത്തിങ്കൽ പുറപ്പെട്ടു നീതിമാന്മാ
രുടെ ഇടയിൽനിന്നു ദുഷ്ടന്മാരെ വെർതിരിച്ചു അഗ്നിച്ചൂളയിൽ
ഇട്ടും അവിടെ കരച്ചലും പല്ലുകടിയുമുണ്ടാകും—
സ്വൎഗ്ഗരാജ്യം ഒരു വീട്ടെജമാനനൊടു സമം അവൻ രാവിലെ പു
റപ്പെട്ടു പണിക്കാരെ വിളിച്ചു അവരൊടു ഒരൊ പണം ദിവസ
ത്തിന്നു നിശ്ചയിച്ചു മുന്തിരിങ്ങാത്തൊട്ടത്തിൽ വെല ചെയ്വാനായി
പറഞ്ഞയച്ചു പിന്നെ ഒമ്പതാം മണിനെരം പുറപ്പെട്ടു ചന്തസ്ഥല
ത്ത വെറുതെ നില്ക്കുന്നവരെ കണ്ടു നിങ്ങളും എന്റെ മുന്തിരിങ്ങാ
ത്തൊട്ടത്തിൽ വെലെക്കു പൊകുവിൻ മൎയ്യാദപ്രകാരം കൂലി തരാം
എന്നു അവരെയും പറഞ്ഞയച്ചു പന്ത്രണ്ടാം മണിനെരവും മൂന്നാം മ
ണിനെരവും അപ്രകാരം തന്നെ വെലക്കാരെ വിളിച്ചയച്ചു തൊ
ട്ടത്തിൽ പണി ചെയ്യിച്ചു പിന്നെ അഞ്ചാം മണിനെരം അവ
ൻ പുറപ്പെട്ടു വെറുതെ പാൎക്കുന്നവരെ കണ്ടു നിങ്ങൾ പകൽ മുഴുവ
നും ഇവിടെ വെറുതെ നില്ക്കുന്നതെന്തു എന്നു ചൊദിച്ചാറെ ആരും ഞ
ങ്ങളെ വിളിക്കായ്കകൊണ്ടാകുന്നു എന്നതു കെട്ടു അവൻ നിങ്ങളും എ
ന്റെ മുന്തിരിങ്ങാത്തൊട്ടത്തിൽ പൊയി വെല എടുക്കുവിൻ ന്യായമുള്ള
തു തരാം എന്നു അവരെ കല്പിച്ചയക്കയും ചെയ്തു - വൈകുന്നെര

ന്നു യജമാനൻ തന്റെ സെവകനൊടു നീ പണിക്കാരെ വിളിച്ചു എല്ലാവൎക്കും ഒരുപൊലെ കൂലി കൊടുക്ക എന്നു കല്പിച്ചാറെ അഞ്ചാം മണിക്ക വന്നവൎക്ക ഒരൊ പണം കൊടുക്കുന്നതു രാവിലെ വന്നവൻ കണ്ടപ്പൊൾ തങ്ങൾക്കു അധികം കിട്ടും എന്നു വിചാരിച്ചു തങ്ങളും അധിച്ചു ഒരൊ പണം വാങ്ങിയാറെ അവർ യജമാനനെ നൊക്കി പറുത്തു ററെ പിമ്പെ വന്നവർ ഒരു മണി നെരം മാത്രം പണിയെടുത്തുള്ളു ഇവരെ പകലത്തെ ഭാരവും വെയിലും സഹിച്ചിട്ടുള്ള ഞങ്ങളൊടു സമമാക്കിയല്ലൊ എന്നു പറഞ്ഞാറെ അവൻ ഒരുത്തനൊടു സ്നെഹിത ഞാൻ നിനക്ക അന്യായം ചെയ്യുന്നില്ല എന്നൊടു കൂലിക്ക ഒരു പണം സമ്മതിച്ചില്ലയൊ നിനക്കുള്ളതു വാങ്ങി പൊയിക്കൊൾക നിനക്ക തന്നതു പൊലെ പിമ്പിൽ വന്നവനും കൊടുപ്പാൻ എനിക്കു മനസ്സാകുന്നു എനിക്കുള്ളതു കൊണ്ടു എന്റെ ഇഷ്ടപ്രകാരം ചെയ്വാൻ എനിക്ക അധികാരമില്ലയൊ എന്റെ കൃപ നിമിത്തം നിനക്ക അസൂയ ജനിക്കുന്നുവൊ എന്നു പറഞ്ഞു– ഇപ്രകാരം പിമ്പുള്ളവർ മുമ്പുള്ളവരായും മുമ്പുള്ളവർ പിമ്പുള്ളവരായും ഇരിക്കും: വിളിക്കപ്പെട്ടവർ പലരും തിരെഞ്ഞെടുക്കപ്പെട്ടവരൊ ചുരുക്കം തന്നെ–

## ൧൭, യെശുവിന്റെ ഉപമകൾ (തുടൎച്ച)

പിന്നെ പല ചുങ്കക്കാരും പാപികളും അവന്റെ വചനങ്ങളെ കെൾപ്പാൻ അടുക്കെ വന്നപ്പൊൾ പരിശന്മാരും ശാസ്ത്രികളും ഇവൻ പാപികളെ കൈക്കൊണ്ടു അവരൊടു കൂടെ ഭക്ഷിക്കുന്നു

വെന്നു ദുഷിച്ചു പറഞ്ഞതു കെട്ടു അവൻ നിങ്ങളിൽ ഒരുത്ത
ന്നു നൂറാടുകൾ ഉണ്ടായി അവറ്റിൽ ഒന്നു തെറ്റിപ്പൊയാൽ അ
വൻ തൊണ്ണൂറ്റൊമ്പതും വിട്ടു തെറ്റിപ്പൊയതിനെ കാണു
വൊളം അന്വെഷിക്കുന്നില്ലയൊ കണ്ടുകിട്ടിയാൽ സന്തൊഷിച്ചു
ചുമലിൽ വെച്ചു വീട്ടിലെക്ക കൊണ്ടുവന്നു സ്നെഹിതന്മാരെ
യും സമീപസ്ഥരെയും വിളിച്ചു കാണാതെ പൊയതിനെ കണ്ടുകി
ട്ടിയതിനാൽ സന്തൊഷിപ്പിൻ എന്നു പറകയില്ലയൊ അപ്ര
കാരം തന്നെ അനുതാപിപ്പാനാവശ്യമില്ലാത്ത തൊണ്ണൂറ്റൊ
മ്പത നീതിമാന്മാരെക്കാൾ അനുതാപം ചെയ്യുന്ന ഒരു പാപിയെ
ക്കുറിച്ചു സ്വർഗ്ഗത്തിൽ സന്തൊഷമുണ്ടാകുമെന്നു ഞാൻ പറയു
ന്നു എന്നു കല്പിച്ചു; പിന്നെ ഒരു സ്ത്രീക്കു പത്തു വെള്ളിക്കാശുണ്ടാ
യി അവറ്റിൽ ഒന്നു കാണാതെ പൊയാൽ ഒരു വിളക്ക കൊ
ളുത്തി വീടടിച്ചു വാരി അതു കണ്ടുകിട്ടുവൊളം താല്പര്യത്തൊ
ടെ അന്വെഷിക്കാതിരിക്കുമൊ കണ്ടുകിട്ടിയാൽ സ്നെഹിതമാ
രെയും അയല്ക്കാരത്തികളെയും വിളിച്ചു കാണാത്ത വെള്ളിക്കാ
ശു കണ്ടുകിട്ടിയതുകൊണ്ടു സന്തൊഷിപ്പിൻ എന്നു പറകയി
ല്ലയൊ അപ്രകാരം തന്നെ അനുതാപം ചെയ്യുന്ന പാപിയെ
ക്കുറിച്ചു ദൈവദൂതന്മാർ സന്തൊഷിക്കും എന്നു ഞാൻ നിങ്ങളൊ
ടു പറയുന്നു—

പിന്നെയും ഒരു മനുഷ്യന്നു രണ്ടു പുത്രന്മാരുണ്ടായിരുന്നു അവരി
ൽ ഇളയവൻ പിതാവൊടു അച്ഛ മുതലിൽ എന്റെ ഓഹരി എനി
ക്കു തരെണമെന്നു അപെക്ഷിച്ചപ്പൊൾ അച്ഛൻ തന്റെ ധനം

അവൎക്കു പകുത്തു കൊടുത്തു അല്പകാലം കഴിഞ്ഞാറെ ഇളെയവൻ
തന്റെ മുതൽ ഒക്കെ എടുത്തു ദൂരദെശത്തു പൊയി ദുൎന്നടപ്പുകൊണ്ടു
സകലവും നഷ്ടമാക്കിയ ശെഷം ആ ദെശത്തു മഹാ ക്ഷാമം വ
ന്നതിനാൽ അവൻ വലെഞ്ഞെരുങ്ങി ആ ദെശത്തുള്ള പൌര
ന്മാരിൽ ഒരുവനൊടു ചെൎന്നു ആയവൻ പന്നികളെ മെയ്പാൻ അ
വനെ വയലിൽ അയച്ചു പന്നികൾ തിന്നുന്ന തവിട്ടുകൾ കൊണ്ടു വ
യറു നിറെച്ചു കൊൾവാൻ ആഗ്രഹിച്ചു എങ്കിലും ആരും അവന്നു കൊ
ടുത്തില്ല അങ്ങിനെ ഇരിക്കുമ്പൊൾ അവൻ അച്ഛൻറെ എത്ര
പണിക്കാൎക്കു അന്നവസ്ത്രം മതിയാവൊളം ഉണ്ടു ഞാനൊ വിശപ്പു
കൊണ്ടു നശിച്ചു പൊകുന്നു ഞാൻ അച്ഛൻറെ അടുക്കൽ പൊയി
സ്വൎഗ്ഗത്തിന്നും നിണക്കും വിരൊധമായി പാപം ചെയ്തിരിക്കുന്നു
ഇനിമെൽ മകൻ എന്നു എന്നെ വിളിപ്പാൻ ഞാൻ യൊഗ്യ
നല്ല വെലക്കാരിൽ ഒരുത്തനെ പൊലെ എന്നെ വിചാരിക്കെ
ണമെന്നു പറയും എന്നു നിനെച്ചു യാത്രയായി ദൂരത്തിരിക്കുന്നെരം അ
ച്ഛൻ അവനെ കണ്ടു മനസ്സലിഞ്ഞു ഒടിച്ചെന്നു കെട്ടിപ്പിടിച്ചു
ചുംബിച്ചാറെ അവൻ അച്ഛാ സ്വൎഗ്ഗത്തിന്നും നിണക്കും വിരൊ
ധമായി ഞാൻ പാപം ചെയ്തിരിക്കുന്നു ഇനിമെൽ എന്നെ മക
നെന്നു വിളിപ്പാൻ യൊഗ്യനല്ല വെലക്കാരിൽ ഒരുവനെ പൊ
ലെ എന്നെ വിചാരിക്ക എന്നു ചൊന്നതു കെട്ടു അച്ഛൻ പണിക്കാ
രെ വിളിച്ചു വിശെഷവസ്ത്രങ്ങളെ കൊണ്ടുവന്നു ഇവനെ ഉടുപ്പി
ച്ചു കൈവിരൽക്കു മൊതിരവും കാലുകൾക്കു ചെരിപ്പുകളും ഇട്ടു
വിച്ചു തടിച്ച കാളക്കുട്ടിയെ കൊന്നു പാകം ചെയ്തു ഭക്ഷിച്ചു

സന്തോഷിക്ക എന്റെ മകനായ ഇവൻ മരിച്ചിരുന്നു തിരികെ
ജീവിച്ചിരിക്കുന്നു കാണാതെ പൊയവനായിരുന്നു ഇപ്പൊൾ
കണ്ടെത്തിയെന്നു പറഞ്ഞു ഭക്ഷിച്ചു സന്തൊഷിച്ചു തുടങ്ങി

## ൨൩. ധനവാനും ദരിദ്രനായ ലാജരും

ധനവാനായ ഒരു മനുഷ്യനുണ്ടായിരുന്നു അവൻ നെരിയ
വസ്ത്രം ധരിച്ചു സുഖഭൊഗങ്ങളിൽ ദിവസം കഴിച്ചുപൊന്നു ദരിദ്ര
നായ ലാജർ എന്നൊരുവൻ സർവ്വാംഗം വ്രണപ്പെട്ടു വലഞ്ഞു ധന
വാന്റെ ഭക്ഷണ കഷണങ്ങൾ കൊണ്ടു വയറു നിറെപ്പാൻ ഗ്രഹി
ച്ചു വാതുക്കൽ കിടന്നു അത്രയുമല്ല നായ്ക്കൾ വന്നു അവന്റെ വ്ര
ണങ്ങൾ നക്കികൊണ്ടിരുന്നു — സ്വല്പകാലം കഴിഞ്ഞു ദരിദ്രൻ മ
രിച്ചപ്പൊൾ ദൈവദൂതന്മാർ അവനെ അബ്രഹാമിന്റെ മാർവ്വി
ടത്തിലെക്കു കൊണ്ടുപൊയി — പിന്നെ ധനവാനും മരിച്ചു പാതാ
ളത്തിൽ ഇരുന്നു മഹാ ദുഃഖപരവശനായി മെല്പെട്ടു നൊക്കി അ
ബ്രഹാമിനെയും അവന്റെ മാർവ്വിടത്തിൽ ഇരിക്കുന്ന ലാജരെ
യും കണ്ടാറെ അപ്പനായ അബ്രഹാമെ ഞാൻ ഈ അഗ്നിജ്വാ
ലയിൽ മഹാ പീഡിതനായി കിടക്കുന്നു കൃപയുണ്ടാകിട്ടു ലാജർ വി
രലിന്റെ അഗ്രം വെള്ളത്തിൽ മുക്കി എന്റെ നാവു തണുപ്പിപ്പാ
ൻ പറഞ്ഞയക്കെണമെന്നു വിളിച്ചപ്പൊൾ അബ്രഹാം മകനെ
നിന്റെ ആയുസ്സുള്ള നാൾ നീ സൌഖ്യങ്ങളെയും അപ്രകാരം ലാ
ജർ ദുഃഖങ്ങളെയും അനുഭവിച്ചതൊർക്ക — ഇപ്പൊൾ ഇവന്നു ആ
ശ്വാസവും നിനക്കു വെദനയും സംഭവിച്ചിരിക്കുന്നു ഇതു കൂടാ

ഇവിടെനിന്നു നിങ്ങളൊടും അവിടെനിന്നു ഞങ്ങളൊടും കടന്നുവരുവാൻ ഭാവിക്കുന്നവൎക്കു വിരൊധമായിട്ടു നടുവിൽ വലുതായിട്ടൊരു കുഴിയുണ്ടു എന്നു പറഞ്ഞു— അനന്തരം അവൻ അതു അപ്രകാരമെങ്കിൽ എനിക്കു അഞ്ചു സഹൊദരന്മാരുണ്ടു അവരും ഈ കഷ്ടസ്ഥലത്തു വരാതെ ഇരിക്കെണ്ടതിന്നു അവൎക്കു സാക്ഷ്യം പറവാൻ ലാജരെ എന്റെ അപ്പന്റെ വീട്ടിലെക്കു അയപ്പാൻ അപെക്ഷിക്കുന്നു എന്നു പറഞ്ഞാറെ അബ്രഹാം അവൎക്കു മൊശയും പ്രവാചകന്മാരും ഉണ്ടു അവരെ കെൾക്കട്ടെ എന്നു പറഞ്ഞശെഷം അവൻ അപ്രകാരമല്ല മരിച്ചവരിൽനിന്നു ഒരുവൻ അവരുടെ അടുക്കൽ പൊയാൽ അവർ അനുതാപം ചെയ്യും എന്നതു കെട്ടു അബ്രഹാം മൊശയെയും പ്രവാചകന്മാരെയും കെൾക്കാതിരുന്നാൽ മരിച്ചവരിൽനിന്നും ഒരുത്തൻ എഴുനീറ്റു ചെന്നു പറഞ്ഞാലും അവർ അനുസരിക്കയില്ല നിശ്ചയം എന്നു പറകയും ചെയ്തു—

## ൪൩, യെശു കുഞ്ഞങ്ങളെ അനുഗ്രഹിച്ചതും പുരുഷന്മാരെ പരിക്ഷിച്ചതും—

പിന്നെ അവർ തൊടുവാനായിട്ടു ചെറിയ പൈതങ്ങളെ യെശുവിന്റെ അടുക്കൽ കൊണ്ടുവന്നു ശിഷ്യന്മാർ വന്നവരെ വിലക്കിയപ്പൊൾ യെശു മുഷിഞ്ഞു പൈതങ്ങളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ വിരൊധിക്കയുമരുതെ ദൈവരാജ്യം ഇപ്രകാരമുള്ളവരുടെതാകുന്നു ആരെങ്കിലും ചെറിയ പൈതങ്ങളെ പൊലെ ദൈവരാജ്യം കൈക്കൊള്ളാതിരുന്നാൽ ഒരു പ്രകാരവും

അതിലെക്ക കടക്കുന്നതല്ല എന്ന ഞാൻ നിശ്ചയമായിട്ടു നിങ്ങളൊടു പ
റയുന്നു എന്ന പറഞ്ഞു അവരെ തഴുകി കൈകളെ അവരിൽ വെ
ച്ചു അനുഗ്രഹിക്കയും ചെയ്തു-

അനന്തരം അവൻ യാത്രയായപ്പൊൾ വഴിക്കൽ ഒരു പ്രമാണി
ഒടിവന്ന നമസ്കരിച്ചു നല്ലഗുരൊ നിത്യജീവനെ അവകാശമാക്കു
വാൻ എന്തു ചെയ്യെണ്ടു എന്ന ചൊദിച്ചാറെ യെശു അവനൊട്ടു
നീ എന്നെ നല്ലവനെന്ന വിളിക്കുന്നത എന്തിന്ന ദൈവമല്ലാതെ
ഒരുത്തനും നല്ലവനല്ല നീ കല്പനകളെ അറിയുന്നുവല്ലൊ
അവയെ പ്രമാണിക്ക എന്നരച്ചാറെ അവൻ ഗുരൊ എന്റെ
ബാല്യംമുതൽ ഞാനവയെ ആചരിച്ചു വരുന്നു എനിക്ക ഇനിയും വ
ല്ല കുറവുണ്ടൊ എന്ന ചൊദിച്ച ശെഷം യെശു അവനെ സൂക്ഷിച്ചു
നൊക്കി സ്നെഹിച്ചു നിനക്ക ഇനിയും ഒരു കുറവുണ്ടു നീ പൊയി നി
നക്കുള്ളതൊക്കയും വിറ്റു ദരിദ്രന്മാൎക്കു കൊടുക്ക എന്നാൽ നിന
ക്ക സ്വൎഗ്ഗത്തിൽ നിക്ഷെപമുണ്ടാകും പിന്നെ വന്നു കുരിശ എടുത്തു എ
ന്റെ പിന്നാലെ വരിക എന്ന പറഞ്ഞ ശെഷം അവൻ വളരെ ധ
നമുണ്ടാകകൊണ്ടു അത്യന്തം വിഷാദിച്ചു പൊയിക്കളകയും ചെയ്തു-

അപ്പൊൾ യെശു തന്റെ ശിഷ്യന്മാരൊടു ധനവാന്മാർ ദൈവരാജ്യ
ത്തിൽ പ്രവെശിക്കുന്നത മഹാപ്രയാസം ധനവാൻ ദൈവരാജ്യത്തി
ലെക്ക കടക്കുന്നതിനെക്കാൾ ഒട്ടകം ഒരു സൂചിക്കുഴയിൽ കൂടി ക
ടക്കുന്നത എറ്റവും എളുപ്പം തന്നെ എന്ന പറഞ്ഞു ശിഷ്യന്മാർ [illegible]
ശങ്കിച്ചപ്പൊൾ അവൻ മനുഷ്യരാൽ കഴിയാത്തത ദൈവത്താൽ
കഴിയും എന്ന പറഞ്ഞു —

ചുങ്കക്കാരിൽ പ്രമാണിയും ധനവാനുമായ ജക്കായി യെശു യരുശലെമിലെക്ക യാത്രയായി യറിഖൊ പട്ടണത്തിൽ കൂടി വരുമെന്ന അറിഞ്ഞു അവനെ കാണ്മാൻ ആഗ്രഹിച്ചു പുരുഷാരത്തിന്റെ തിക്കും താൻ ഹ്രസ്വനാകയാലും കഴികയില്ലെന്ന വിചാരിച്ചു മുമ്പിൽ ഓടി വഴിസമീപമുള്ള ഒരു കാട്ടത്തിവൃക്ഷത്തിന്മെൽ കരെറി ഇരുന്നപ്പൊൾ യെശു വന്നു മെല്പെട്ടു നൊക്കി അവനെ കണ്ടു ജക്കായി നീ വെഗം ഇറങ്ങി വാ ഞാൻ ഇന്ന നിന്റെ വീട്ടിൽ പ്രവെശിക്കെണ്ടതാകുന്നു എന്ന പറഞ്ഞത് കെട്ടാറെ അവൻ വെഗത്തിൽ ഇറങ്ങി ചെന്നു സന്തൊഷത്തൊടെ അവനെ കൈക്കൊണ്ടു ഇത കണ്ടവർ അവൻ ഒരു പാപിയുടെ വീട്ടിൽ പാപികളൊടും കൂടി പാർപ്പാൻ പൊയി എന്ന ദുഷിച്ചു പറഞ്ഞു എന്നാറെ ജക്കായി കർത്താവെ എന്റെ ദ്രവ്യങ്ങളിൽ പാതി ഞാൻ ദരിദ്രർക്കു കൊടുക്കുന്നു വല്ലതും അന്യായമായി വാങ്ങീട്ടുണ്ടെങ്കിൽ നാലിരട്ടി തിരികെ കൊടുക്കുന്നു എന്ന പറഞ്ഞപ്പൊൾ യെശു അവനൊട അബ്രഹാമിന്റെ പുത്രനാകകൊണ്ടു ഇന്ന ഇവിടെ രക്ഷ വന്നു കാണാതെ പൊയതിനെ അന്വെഷിച്ചു രക്ഷിപ്പാൻ മനുഷ്യപുത്രൻ വന്നിരിക്കുന്നു എന്ന പറഞ്ഞു പൊകയും ചെയ്തു —

## ൨൫. ദയാലുവായ ശമറിയക്കാരനും നിർദ്ദയനായ വെലക്കാരനും —

ആ സമയത്ത ഒരു ശാസ്ത്രി യെശുവൊടു ഗുരൊ നിത്യജീവനെ അനുഭവിക്കെണ്ടതിന്ന ഞാൻ എന്ത ചെയ്യെണ്ടു എന്ന പരീക്ഷി

ശ്ശാൻ ചൊദിച്ചാറെ വെദപുസ്തകത്തിൽ എന്തെഴുതിയിരിക്കുന്നു
നീ എന്തെ വായിച്ചിരിക്കുന്നു എന്നു ചൊദിച്ചപ്പൊൾ ശാസ്ത്രി തന്റെ
ദൈവമായ കർത്താവെ പൂർണ്ണാത്മമനശ്ശക്തികൾ കൊണ്ടും അയല്ക്കാ
രനെ തന്നെ പൊലെയും സ്നെഹിക്കെണം എന്നുരച്ചനെരം യെശു
നീ പറഞ്ഞതു സത്യം തന്നെ അപ്രകാരം ചെയ്താൽ നീ ജീവിക്കും
എന്നു കല്പിച്ചശെഷം അവൻ തന്നെത്താൻ നീതിമാനാക്കുവാ
ൻ വിചാരിച്ചു എന്റെ അയല്ക്കാരനാരെന്നു ചൊദിച്ചതിന്നു
യെശു ഒരു മനുഷ്യൻ യറുശലെമിൽ നിന്നു യെരിഖൊ പട്ടണത്തി
ലെക്കു യാത്രയായപ്പൊൾ കള്ളന്മാർ അവനെ പിടിച്ചുടെച്ചും കു
ത്തിച്ചു വിട്ടി വസ്ത്രമഴിച്ചും കൈക്കലുള്ളത് പറിച്ചും പ്രാണസങ്ക
ടം വരുത്തി വിട്ടു പൊയിക്കളഞ്ഞു പിന്നെ ഒരു ആചാര്യൻ ആ വ
ഴി വന്നു അവനെ രക്താഭിഷിക്തനായി കണ്ടു കടന്നു പൊയി അ
തിന്റെ ശെഷം ഒരു ലവിയനും അതിലെ വന്നു അവനെ കണ്ടു ക
ടന്നു പൊയി ഒടുക്കം ഒരു ശമറിയക്കാരൻ വന്നു അവനെ കണ്ടു കൃ
വഴനിച്ചു അരികെ ചെന്നു മുറികളിൽ എണ്ണയും വീഞ്ഞും പക
ൎന്നു കെട്ടി തന്റെ കഴുതമെൽ കരെററി വഴിയമ്പലത്തിലെത്ത
ക്കൊണ്ടു പൊയി രക്ഷിച്ചു പിറെറദിവസം യാത്രയായപ്പൊൾ വ
ഴിയമ്പലക്കാരന്ന് വക്കൽ രണ്ടു വെള്ളിക്കാശു കൊടുത്തു അവനെ
നല്ലവണ്ണം രക്ഷിക്കെണം ഇതിൽ അധികം വല്ലതും ചിലവായി
ഉണ്ടെങ്കിൽ മടങ്ങിവന്നാൽ ഞാൻ തരാം എന്നു പറഞ്ഞു പുറപ്പെട്ടു
പൊകയും ചെയ്തു എങ്കിൽ ഈ കള്ളന്മാരുടെ കൈക്കലകപ്പെട്ട മനു
ഷ്യന്റെ അയല്ക്കാരൻ ആ മൂവരിൽ ആരെന്നു ശാസ്ത്രിയൊടു യെ

ശുചൊദിച്ചാറെ കൃപചെയ്കവൻ എന്നു ചൊല്ലിയതിന്നു സപ്തതിയും

പൊഴിന്നപ്രകാരം ചെയ്യ എന്നു കല്പിച്ചു —

അനന്തരം യെശുവെറൊരു കഥയെ പറഞ്ഞറിയിച്ചു — ഒരു രാജാ

വു ശുശ്രൂഷക്കാരുടെ കണക്കനൊക്കിയപ്പൊൾ പതിനായിരം റാ

ത്തൽ വെള്ളി കടംപെട്ട ഒരുവൻ വന്നു കണ്ടാറെ കടം തീപ്പാൻ വ

കയില്ലായ്കകൊണ്ടു രാജാവു ഭാൎയ്യാപുത്രന്മാരെയും വിറ്റു ഈ കടം

തീൎക്ക എന്നു കല്പിച്ചാറെ അവൻ സാഷ്ടാംഗമായി നമസ്കരിച്ചു സക

ലവും തീപ്പാൻ വകയാകുന്നുവൊളം ക്ഷമിക്കേണമെന്നു വളരെ അ

പെക്ഷിച്ചപ്പൊൾ രാജാവിന്നു കൃപതൊന്നി ഇളച്ചുകൊടുത്തു വി

ട്ടയക്കയും ചെയ്തു — ആ ശുശ്രൂഷക്കാരൻ പുറത്തു ചെന്നു തനിക്കു നൂ

റു വെള്ളികടം കൊടുപ്പാനുള്ള ഒരുവനെ കണ്ടു തൊണ്ടയിൽ പിടി

ച്ചു നീ വാങ്ങിയ കടം തീൎക്ക എന്നു പറഞ്ഞപ്പൊൾ ആയവൻ കാൽക്ക

ൽ വീണു നമസ്കരിച്ചു സകലവും തീപ്പാൻ വകയാകുന്നുവൊളം ക്ഷമി

ക്കേണമെന്നു പെക്ഷിച്ചാറെ ആയതനുസരിയാതെ കടം തീൎക്കു

വൊളം അവനെ തടവിൽ പാൎപ്പിച്ചു ആയവസ്ഥ മറെറ ശുശ്രൂഷക്കാ

ർ കെട്ടു വളരെ ദുഃഖിച്ചു രാജാവൊടു ഉണൎത്തിച്ചപ്പൊൾ രാജാവു

ളരെ കൊപിച്ചു അവനെ വിളിപ്പിച്ചു ദുഷ്ടനെ നൊട്ട അപെക്ഷി

ച്ചതുകൊണ്ടു ഞാൻ നിണക്കു സകലവും വിട്ടുവല്ലൊ ആപ്രകാ

രം ഞാൻ നിന്റെ കൂട്ടുശുശ്രൂഷക്കാരന്നു കൃപ ചെയ്യാൻ നിന്റെ മനസ്സി

ൽ തൊന്നാഞ്ഞത എന്ത എന്നു കല്പിച്ചു കടം എല്ലാം തീൎക്കുവൊളം

അവനെ ക്രൂ.ഷിച്ചു തടവിൽ പാൎപ്പിക്കയും ചെയ്തു ഇങ്ങിനെ അ

ന്യൊന്യം കുററങ്ങളെ മനഃപൂൎവ്വമായി ക്ഷമിക്കാതിരുന്നാൽ സ്വൎഗ്ഗ

സ്ഥനായ എന്റെ പിതാവു നിങ്ങൾക്കും അപ്രകാരം തന്നെ ചെയ്യും എ
ന്നു പറകയും ചെയ്തു—

## ൧൯. മനൊതാഴ്മ-

തങ്ങളെ ഭക്തരെന്നു വിചാരിച്ചു അന്യന്മാരെ നിന്ദിച്ചിട്ടുള്ള
ചിലരൊടു യെശു ഒരു ഉപമ പറഞ്ഞു ഒരു ദിവസം പറിശനും ചുങ്കക്കാ
രൻ ഇങ്ങിനെ രണ്ടു പെർ ദൈവാലയത്തിൽ പ്രാൎത്ഥിപ്പാൻ പൊയ
പ്പൊൾ പറിശൻ ദൈവമെ മറ്റുള്ള മനുഷ്യരെ പൊലെ കള്ളരും
അക്രമക്കാരരും വ്യഭിചാരികളും ഈ ചുങ്കക്കാരനും എന്ന പൊലെ
ഞാൻ ദൊഷിവാനല്ലായ്ക കൊണ്ടു നിന്നെ വന്ദിക്കുന്നു ആഴ്ചവട്ടത്തി
ൽ രണ്ടു പ്രാവശ്യം ഉപവാസം കഴിച്ചു സകല വസ്തുക്കളിലും പത്തി
ലൊന്നു കൊടുത്തു വരുന്നു എന്നു പ്രാൎത്ഥിച്ചു. ചുങ്കക്കാരൻ ദൂരത്തു നി
ന്നു കണ്ണുകളെ മെല്പെട്ടു ഉയൎത്താതെ മാറിൽ അടിച്ചു ദൈവമെ മഹാപാ
പിയായ എന്നൊടു കരുണയുണ്ടാകെണമെ എന്നു പ്രാൎത്ഥിച്ചു പറിശ
നെക്കാൾ നീതിമാനായി വീട്ടിലെക്ക പൊകയും ചെയ്തു- അപ്രകാരം ത
ന്നെ താൻ ഉയൎത്തുന്നവന്നു താഴ്ചയും തന്നെ താൻ താഴ്ത്തുന്നവ
ന്നു ഉയൎച്ചയും വരുമെന്ന ഞാൻ നിങ്ങളൊടു പറയുന്നു എന്നു പറ
ഞ്ഞു അ സമയത്തു ശിഷ്യന്മാർ യെശുവൊടു സ്വൎഗ്ഗരാജ്യത്തിൽ ആ
രു വലിയവൻ എന്നു ചൊദിച്ചാറെ അവൻ ഒരു ചെറിയ കുട്ടിയെ
വിളിച്ചു നടുവിൽ നിൎത്തി നിങ്ങൾ മനസ്സു തിരിഞ്ഞു ഈ കുട്ടിയെ
പൊലെ ആകുന്നില്ലെങ്കിൽ സ്വൎഗ്ഗരാജ്യത്തിൽ പ്രവെശിക്കയി
ല്ല നിശ്ചയം ഏതൊരുത്തനും ഈ പൈതലിനെ പൊലെ തന്നെ

ത്താൻ താഴ്ത്തിയാൽ അവൻ തന്നെ സ്വൎഗ്ഗരാജ്യത്തിൽ വലിയവൻ ആ
രെങ്കിലും ഇങ്ങിനെയൊരു കുട്ടിയെ എന്റെ നാമത്തിൽ കൈക്കൊ
ണ്ടാൽ എന്നെത്തന്നെ കൈക്കൊള്ളുന്നു ഒരെറ ചെറിയവരിൽ ഒരുത്ത
നെ നിരസിക്കാതെ ഇരിക്കെണ്ടതിന്നു സൂക്ഷിപ്പിൻ അവരുടെ
ദൂതന്മാർ സ്വൎഗ്ഗസ്ഥനായ എന്റെ പിതാവിന്റെ മുഖത്തെ എല്ലാപ്പൊ
ഴും നൊക്കിക്കൊണ്ടിരിക്കുന്നു സത്യമെന്നു പറഞ്ഞു - പിന്നെ യരുശലെ
മിലെ ദൈവാലയത്തിൽ വെച്ചു ജനങ്ങൾക്കുപദെശിച്ചുകൊണ്ടി
രിക്കുമ്പൊൾ അവരൊടു നീളക്കുപ്പായങ്ങളെ ധരിച്ചു നടപ്പാനും ച
ന്തകളിൽ സല്ക്കാരങ്ങളെയും സഭകളിൽ മുഖ്യാസനങ്ങളെയും
വിരുന്നുകളിൽ പ്രധാനസ്ഥലങ്ങളെയും മൊഹിക്കുന്ന ശാസ്ത്രി
കളെ സൂക്ഷിപ്പിൻ അവർ വിധവമാരുടെ വീടുകളെ ഭക്ഷിച്ചു
കളഞ്ഞു കാഴ്ചെക്കായി നീളമായി പ്രാൎത്ഥിക്കുന്നവരാകുന്നു അ
വൎക്ക അധികം ശിക്ഷ കിട്ടും എന്നു പറഞ്ഞു - ശ്രീഭണ്ഡാരത്തിൽ
പണമിടുന്നവരെ നൊക്കി കണ്ടു ധനവാന്മാർ പലരും വന്നു ദ്ര
വ്യമിട്ടതിൽ ദരിദ്രയായയൊരു വിധവയും വന്നു രണ്ടു കാശു
മാത്രം ഇടുന്നതു കണ്ടപ്പൊൾ ശിഷ്യരൊടു ഈ ധനവാന്മാരെക്കാൾ
ഇവൾ അധികം ഇട്ടു അവരെല്ലാവരും തങ്ങടെ പരിപൂൎണ്ണതയിൽ
നിന്നു ഭണ്ഡാരത്തിൽ ദ്രവ്യമിട്ടു ഇവൾ ദരിദ്രതയിൽ നിന്നു തന്റെ
ഉപജീവന ദ്രവ്യമൊക്കയും ഇട്ടു എന്നു പറഞ്ഞു

## ൩൮ യെശുവിന്റെ രൂപാന്തരം

പിന്നെ യെശു പെത്രു യാക്കൊബു യൊഹന്നാൻ ഇവർ മൂന്നു

ശിഷ്യന്മാരെക്കൂട്ടി ഒരു ഉയൎന്ന മലമെൽ കൊണ്ടുപൊയി അവരുടെ മുമ്പാകെ മറുരൂപപ്പെട്ടു അവന്റെ മുഖം സൂൎയ്യനെപൊലെ പ്രകാശിച്ചു വസ്ത്രങ്ങളും വെളിച്ചം പൊലെ വെണ്മയായി വന്നു മൊശയും എലിയാവും പ്രത്യക്ഷരായി യറുശലെമിൽ വെച്ചു തനിക്കു സംഭവിക്കേണ്ടുന്ന മരണത്തെ കുറിച്ചു സംസാരിച്ചിരിക്കയും ചെയ്തു. അന്നു ശിഷ്യന്മാർ തങ്ങളുറങ്ങി ഉണൎന്നപ്പൊൾ അവന്റെ മഹത്വത്തെയും അവനൊടുകൂട രണ്ടു പുരുഷന്മാരെയും കണ്ടു കൎത്താവെ നാം ഇവിടെ ഇരിക്കുന്നത നല്ലത് മനസ്സുണ്ടെങ്കിൽ നിനക്കും മൊശെക്കും എലിയാവിന്നും മൂന്നു കൂടാരങ്ങളെ ഉണ്ടാക്കാം എന്നു പറഞ്ഞശെഷം പ്രകാശമുള്ള ഒരു മെഘം വന്നു അവരുടെ മെൽ തണൽ ഇട്ടു ഇവൻ എന്റെ ഇഷ്ടപുത്രനാകുന്നു ഇവനെ ചെവിക്കൊൾവിൻ എന്നു മെഘത്തിൽ നിന്നു ഒരു ശബ്ദവുമുണ്ടായി ഇതു കെട്ടാറെ അവർ ഭയപ്പെട്ടു നിലത്തു വീണു ഈശൊ അവരെ തൊട്ടു എഴുനീറ്റു ഭയപ്പെടാതിരിപ്പിൻ എന്നു പറഞ്ഞു പിന്നെ മലയിൽ നിന്നു ഇറങ്ങുമ്പൊൾ അവൻ അവരൊടു മനുഷ്യപുത്രൻ മരിച്ചവരിൽ നിന്നു ഉയിൎത്തെഴുനീല്ക്കും മുമ്പെ ഈ ദൎശനം ആരൊടും പറയരുതെന്നു കല്പിക്കയും ചെയ്തു —

## [illegible]. ഈശൊ മൂന്നു പ്രാവശ്യം ബെത്താന്യായിൽ വന്നത്

ഈശൊ യറുശലെം സമീപമുള്ള ബെത്താന്യാഗ്രാമത്തിൽ ദൈവഭക്തനായ ലാസറിനെയും സഹൊദരിമാരായ മറിയായെയും മൎത്തായെ

ഷ്യം സ്നെഹിച്ചുവരുന്നപ്പൊഴും അവരുടെ വീട്ടിൽ പൊയി പാർത്തു കൊ
ണ്ടിരുന്നു അവൻ ഒരു ദിവസം അവിടെ ഇരുന്നപ്പൊൾ മറിയ പാ
ദസമീപത്തു വന്നു അവന്റെ വചനങ്ങളെ കെൾക്കുന്നെരം വളരെ
പണിപ്പെട്ടു ഉഴലുന്ന മർത്താക്കും അതിങ്കൽ ചെന്നു കർത്താവെ
എന്റെ സഹൊദരി പണിപ്പെടുവാൻ എന്നെ വിട്ടിരിക്കുന്നതു
നീ വിചാരിക്കുന്നില്ലയൊ അവളെ എന്നെ സഹായിപ്പാൻ കല്പിക്ക
ണം എന്നു പറഞ്ഞാറെ യെശു മർത്തായെ മർത്തായെ നീ വളരെ
രവിചാരിച്ചും പ്രയാസപ്പെട്ടും നടക്കുന്നു എങ്കിലും ഒന്നു മാത്രം ആ
വശ്യം മറിയ നല്ല അംശത്തെ തെരിഞ്ഞെടുത്തിരിക്കുന്നു അതു അവ
ളിൽ നിന്നെടുപ്പാൻ കഴികയില്ല നിശ്ചയം എന്നു പറഞ്ഞു —
പിന്നെ അല്പകാലം കഴിഞ്ഞശെഷം മറിയക്കും മർത്തായ്ക്കും കർത്താ
വെ നിനക്ക് പ്രിയമുള്ളവൻ രൊഗിയായി കിടക്കുന്നു എന്ന് ആ
ളയച്ചു വരുത്തിച്ചപ്പൊൾ യെശു രൊഗം മരണത്തിനായിട്ടല്ല ദൈ
വപുത്രൻ മഹത്വപ്പെടെണ്ടതിന്നും ദൈവത്തിന്റെ മഹത്വത്തി
ന്നായിട്ടത്രെ ആകുന്നു എന്നു പറഞ്ഞു രണ്ടു ദിവസം താമസിച്ചശെ
ഷം ശിഷ്യന്മാരൊടു നാം യഹൂദാദെശത്തിലെക്ക് പൊക എ
ന്നു പറഞ്ഞാറെ അവർ കർത്താവെ മുമ്പെ യഹൂദന്മാർ നിന്നെ
കല്ലെറിവാൻ ഭാവിച്ചുവല്ലൊ ഇനിയും നാം അവിടെക്കു പൊക
എന്നു പറയുന്നുവൊ എന്നു ചൊദിച്ചപ്പൊൾ അവൻ പകലിന്നു
പന്ത്രണ്ടു മണിനെരമില്ലയൊ പകൽ സമയത്തു നടക്കുന്നവൻ
വെളിച്ചം കാണ്കകൊണ്ടു ഇടറുന്നില്ല — പിന്നെ നമ്മുടെ സ്നെഹിതനാ
യ ലാജർ ഉറങ്ങുന്നു എങ്കിലും അവനെ ഉണർത്തുവാൻ ഞാൻ പൊകു

നാഎന്നു പറഞ്ഞപ്പൊൾ നിദ്രാശയനത്തെ കുറിച്ചു പറഞ്ഞുഎന്നു
ശിഷ്യന്മാർ നിരൂപിച്ചു കൎത്താവെ അവൻ ഉറങ്ങുന്നുവെങ്കിൽ
സൌഖ്യംവരും എന്നതിന്നു യെശു അവൻ മരിച്ചുഎന്നു സ്പഷ്ടമാ
യിപറഞ്ഞു അവരുടെ ഒരുമിച്ചു പുറപ്പെട്ടു ബെത്താന്യസമീപം എ
ത്തിയപ്പൊൾ വൎത്തമാനം അറിഞ്ഞ മൎത്താ ചെന്നെതിരെറ്റു
കൎത്താവെ നീ ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ എന്റെ സഹൊദ
രൻ മരിക്കയില്ലായിരുന്നു എന്നു പറഞ്ഞാറെ അവൻ എഴുനില്ക്കു
മെന്നു യെശുവിന്റെ വചനം കെട്ടപ്പൊൾ മൎത്താ അവസാനദി
വസത്തിലെ ഉയിൎപ്പിങ്കൽ അവൻ എഴുനില്ക്കും നിശ്ചയം എന്നു
പറഞ്ഞു - അനന്തരം യെശു ഞാൻ തന്നെ ഉയിൎപ്പും ജീവനുമാകു
ന്നു എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും ആരെങ്കി
ലും ജീവിച്ചു എങ്കൽ വിശ്വസിച്ചാൽ ഒരുനാളും മരിക്കയില്ല നി
ങ്ങൾ വിശ്വസിക്കുന്നുവൊ എന്നു ചൊദിച്ചാറെ അവൾ കൎത്താ
വെ നി ലൊകത്തിൽ വരെണ്ടുന്ന ദൈവപുത്രനായ ക്രിസ്തുവാകുന്നു
എന്നു ഞാൻ വിശ്വസിച്ചിരിക്കുന്നു എന്നു പറഞ്ഞു ഉടനെ ഒളിപ്പൊ
യി മറിയയെ വിളിച്ചു വൎത്തമാനം പറഞ്ഞപ്പൊൾ അവൾ വെഗം എ
ഴുനീറ്റു മൎത്തായുടെ പിന്നാലെ ചെന്നു യെശുവെ കണ്ടു നമസ്കരി
ച്ചു കൎത്താവെ നീ ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ എന്റെ സഹൊ
ദരൻ മരിക്കയില്ലായിരുന്നു എന്നു പറഞ്ഞു അവളുടെ കരച്ചലും
ശ്മശാനത്തിങ്കൽ വെച്ചു കരയെണ്ടതിന്നു പൊകുന്നു എന്നു വിചാ
രിച്ചു അവരെ ആശ്വസിപ്പിപ്പാൻ കൂടവന്നയഹൂദന്മാരുടെ വ്യസ
നവും കണ്ടപ്പൊൾ യെശു ഞരങ്ങി വ്യാകുലനായി കണ്ണുനീർ ഒഴു

ക്കിയത് യഹൂദന്മാർ കണ്ടു അവൻ അവനെ എത്ര സ്നേഹിച്ചിരിക്കു
ന്നു എന്നും. മറ്റു ചിലർ കുരുടന്റെ കണ്ണുകളെ പ്രകാശിപ്പിച്ചു
ള്ളവനു അവൻ മരിക്കാതെ ഇരിപ്പാൻ തക്ക സഹായം ചെയ്വാ
ൻ കഴികയില്ലായിരുന്നുവൊ എന്നും പറഞ്ഞു- യെശു നിങ്ങൾ അവ
നെ എവിടെ വെച്ചു എന്നു ചൊദിച്ചാറെ അവർ കൎത്താവെ വ
ന്നു നൊക്ക എന്നു പറഞ്ഞശെഷം അവൻ ഞരങ്ങി കൊണ്ടു പ്രെ
തക്കല്ലറയുടെ അരികെ വന്നു അതിന്മെൽ വെച്ച കല്ലു നീക്കിക്ക
ളവാൻ കല്പിച്ചു അപ്പൊൾ മൎത്താ കൎത്താവെ അവൻ മരിച്ചിട്ടു ഇ
ന്നെക്കു നാലു ദിവസമാകുന്നു ശരീരത്തിന്നു നാറ്റം പിടിച്ചിരി
ക്കുന്നു എന്നു പറഞ്ഞാറെ യെശു നീ വിശ്വസിച്ചാൽ ദൈവമഹ
ത്വം കാണുമെന്നു ഞാൻ നിന്നൊടു പറഞ്ഞിട്ടില്ലയൊ എന്നു കല്പി
ച്ചു- അപ്പൊൾ അവർ അവനെ വെച്ച ഗുഹയുടെ മുഖത്തിന്നു
കല്ലു നീക്കികളഞ്ഞാറെ യെശു തന്റെ കണ്ണുകളെ ഉയൎത്തി പി
താവെ നീ എന്നെ ചെവി കൊണ്ടതിനാൽ ഞാൻ നിന്നെ വന്ദിക്കു
ന്നു നീ എപ്പൊഴും എന്നെ ചെവിക്കൊള്ളുന്നു എന്നു ഞാൻ അറി
ഞ്ഞിരിക്കുന്നു എങ്കിലും ഈ ജനങ്ങൾ നീ എന്നെ അയച്ചുവെന്നു
വിശ്വസിക്കെണ്ടതിന്നു ഞാൻ ഈ വാക്കു പറഞ്ഞു എന്നു പ്രാൎത്ഥിച്ചു
ലാജരെ പുറത്തുവരിക എന്നൊരു മഹാശബ്ദത്തൊടെ വിളിച്ചു-
അപ്പൊൾ മരിച്ചവൻ ജീവിച്ചെഴുനീറ്റു പുറത്തുവന്നാറെ യെശു
അവന്റെ കൈകാൽ മുഖങ്ങളുടെ വസ്ത്രബന്ധനം അഴിച്ചു പൊ
കുവാൻ വിട്ടയിൻ എന്നു കല്പിക്കയും ചെയ്തു —
അനന്തരം യെശു അല്പകാലം എഫ്രെം പട്ടണത്തു പാൎത്തു വസഹപെ

രുനാൾക്കു ആറു ദിവസം മുമ്പെ പിന്നെയും ബെത്താന്യായിൽ വന്നു ശീമൊ
നെന്നവന്റെ വീട്ടിൽ ശിഷ്യരൊടും ലാജരൊടും കൂടെ ഭക്ഷണത്തി
നിരുന്നപ്പൊൾ മാൎത്താ ശുശ്രൂഷ ചെയ്തു മറിയ വിലയെറിയ പരിമള
തൈലം ഒരു റാത്തൽ കൊണ്ടുവന്നു യെശുവിന്റെ തലയിൽ ഒഴി
ച്ചു പാദങ്ങളിലും തെച്ചു ആയതു തലമുടികൊണ്ടു തുവൎത്തി
കയും ചെയ്തു — ആ തൈലവാസന വീടു മുഴുവൻ നിറഞ്ഞു
അവനെ കാണിച്ചു കൊടുക്കുന്ന ഇസ്കൎയ്യൊത്താ ആയ യഹൂദ എന്ന
വൻ എന്തിന്നു വിലയുള്ള ഈ തൈലം വിറ്റു ദരിദ്രന്മാൎക്കു കൊടുക്കാ
ഞ്ഞതെന്നു ചൊദിച്ചു അവൻ ദരിദ്രരെ വിചാരിച്ചിട്ടു എന്നല്ല ക
ള്ളനാകകൊണ്ടും മടിശ്ശീല ധരിച്ചു സൂക്ഷിച്ചിരിക്കയാലത്രെ ഇത്
പറഞ്ഞതു എന്നാറെ യെശു നിങ്ങൾ ഈ സ്ത്രീയെ എന്തിന്നു ദുഃഖിപ്പി
ക്കുന്നു ഇവൾ എന്നിൽ നല്ലൊരു ക്രിയ ചെയ്തിരിക്കുന്നു ദരിദ്രർ എ
പ്പൊഴും നിങ്ങളുടെ കൂടയുണ്ടു മനസ്സുണ്ടെങ്കിൽ അവൎക്കു ധൎമ്മം ചെയ്യാം
ഞാൻ എപ്പൊഴും നിങ്ങളുടെ കൂടെ ഇരിക്കയില്ല ഇവൾ കഴിയുന്ന
തു ചെയ്തു എന്റെ ശരീരത്തെ കല്ലറയിൽ അടക്കുന്ന ദിവസത്തിന്നാ
യി സംഗ്രഹിച്ചതു കൊണ്ടു ഈ സുവിശെഷം ലൊകത്തിൽ എവി
ടെ എങ്കിലും ഘൊഷിച്ചിരിക്കുമ്പൊൾ ഇവളുടെ ഓൎമ്മക്കായി ഇവ
ൾ ചെയ്തതും ചൊല്ലും നിശ്ചയം എന്നു പറഞ്ഞു;

## ൨൫. യെശു യറുശലെമിൽ പ്രവെശിച്ചതു

പിറ്റെ ദിവസം യറുശലെമിലെക്കു യാത്രയായിട്ടു ഒലിവമല
യുടെ അരികെയുള്ള ബെത്ഫാഗ ഗ്രാമത്തിൽ എത്തിയാറെ യെശു

ശിഷ്യരിൽ രണ്ടുപെരെ വിളിച്ചു അവരൊടു നിങ്ങൾ ഗ്രാമത്തിൽ പൊ
കുവിൻ അവിടെ കെട്ടിയിരിക്കുന്ന കഴുതയെയും കഴുതക്കുട്ടി
യെയും കാണും അവയെ അഴിച്ചു കൊണ്ടുവരുവിൻ യാതൊരുത്ത
നും വിരൊധം പറയും എങ്കിൽ കൎത്താവിന്നാവശ്യമെന്നു പറഞ്ഞാ
ഉടനെ വിട്ടയക്കും നിന്റെ രാജാവു സൌമ്യനും കഴുതക്കുട്ടി
മെൽ കരെറി വരുമെന്നും ചിയൊൻ പുത്രിയൊടു പറവിനെന്നുള്ള
പ്രവാചകവാക്യം നിവൃത്തിയാകെണ്ടതിന്നു ഇതൊക്കെയും സംഭവി
ച്ചു- പിന്നെ ശിഷ്യന്മാർ പൊയി കൎത്താവിന്റെ വചനപ്രകാരം കഴു
തക്കുട്ടിയെ കണ്ടഴിച്ചു കൊണ്ടുവന്നു വസ്ത്രങ്ങളെ അതിന്മെലിട്ടു യെശു
വിനെയും കരെറി പൊകുമ്പൊൾ ജനസംഘം വന്നു ഉടുവസ്ത്ര
ങ്ങളെയും വൃക്ഷങ്ങളുടെ കൊമ്പുകളെയും വഴിയിൽ വിരിച്ചു ദാവി
ദിൻ പുത്രന്നു ഹൊശന്ന കൎത്താവിന്റെ നാമത്തിൽ വരുന്ന ഇസ്ര
യെൽ രാജാവു വന്ദ്യൻ അത്യുന്നതങ്ങളിൽ ഹൊശന്ന എന്നു ഘൊ
ഷിച്ചു പറഞ്ഞു നഗരത്തിന്നടുത്തപ്പൊൾ അവൻ അതിനെ നൊക്കി
ക്കരഞ്ഞു നിന്റെ ഈ നാളിലെങ്കിലും നിന്റെ സമാധാനത്തെ സ
ംബന്ധിച്ചകാൎയ്യങ്ങളെ നീ താൻ അറിയുന്നെങ്കിൽ കൊള്ളാമായിരു
ന്നു ഇപ്പൊൾ അവ നിന്റെ കണ്ണുകൾക്കു മറഞ്ഞിരിക്കുന്നു ദൎശനകാ
ലം അറിയായ്ക കൊണ്ടു ശത്രുക്കൾ ചുറ്റും കിടങ്ങുണ്ടാക്കി വളഞ്ഞു
കൊണ്ടു നിന്നെ എല്ലാടവും അടെച്ചു നിന്നെയും നിന്റെ മക്കളെ
യും നിലത്തൊടു സമമാക്കി തീൎത്തു ഒരു കല്ലിന്മെൽ മറ്റൊരു ക
ല്ലും ശെഷിക്കാതെ ഇരിക്കും നാളുകൾ വരും എന്നു ദുഃഖിച്ചുരച്ചു
ദൈവാലയത്തിലെക്കു ചെന്നു അവിടെ ക്രയവിക്രയങ്ങൾ ചെയ്യു

നവരെപുറത്താക്കിനാണിഭക്കാരുടെമെശപ്പലകകളെയുംപ്രാ
ക്കളെവില്ക്കുന്നവരുടെക്കൂടുകളെയുംമറിച്ചുവിട്ടുഎന്റെഭവ
നംഎല്ലാജനങ്ങൾക്കുംവെണ്ടിപ്രാൎത്ഥനാഭവനംഎന്നെഴുതിയിരിക്കു
ന്നുനിങ്ങൾഅതിനെകള്ളന്മാരുടെഗുഹയാക്കിതീൎത്തുഎന്നുപറഞ്ഞു-
അനന്തരംദൈവാലയത്തിൽനിന്നുകുട്ടികൾദാവിദിൻപുത്രനു
ഹൊശന്നാഎന്നുവിളിക്കുന്നത്മഹാചാൎയ്യന്മാരുംശാസ്ത്രികളുംകെ
ട്ടുകൊപിച്ചുഇവൻപറയുന്നത്കെൾക്കുന്നുവൊഎന്നുചൊദിച്ചാ
റെയെശുകെൾക്കുന്നുശിശുക്കളുടെയുംമുലകുടിക്കുന്നവരുടെയും
വായിൽനിന്നുസ്തുതിയെഒരുക്കിയിരിക്കുന്നുഎന്നവെദവാക്യം
നിങ്ങൾഒരുകാലുംവായിച്ചിട്ടില്ലയൊഎന്നുപറഞ്ഞുബെത്ഥന്യയി
ലെക്കപൊയിരാത്രിയിൽപാൎത്തുരാവിലെപട്ടണത്തിലെക്കമടങ്ങിെ
ചല്ലുമ്പൊൾവിശന്നുവഴിഅരികെഒരത്തിവൃക്ഷംഫലങ്ങൾ
കൂടാതെഇലകൾമാത്രമായികണ്ടാറെഇനിമെൽഒരുത്തനുംനി
ന്നിൽനിന്നുഫലംഭക്ഷിക്കരുതെന്നുശപിച്ചഉടനെആവൃക്ഷംഉണ
ങ്ങിപ്പൊകയുംചെയ്തു;

## ൨൭. മുന്തിരിങ്ങാത്തൊട്ടവുംരാജകല്യാണവും

പിന്നെഒരുദിവസംഅവൻദൈവാലയത്തിൽവെച്ചുജന
ങ്ങളെപഠിപ്പിക്കുമ്പൊൾപ്രധാനാചാൎയ്യന്മാരുംഉപാദ്ധ്യായന്മാരും
മൂപ്പന്മാരൊടുകൂടിവന്നുഅവനൊടുചിലചൊദ്യങ്ങൾകഴിച്ചശെ
ഷംഅവൻജനങ്ങളൊടുഈറ്റഉപമപറഞ്ഞുതുടങ്ങി-ഒരുമനുഷ്യ
ൻഒരുമുന്തിരിങ്ങാത്തൊട്ടമുണ്ടാക്കിചുററിലുംവെലികെട്ടിനടുവി

ലൊരു ചക്കും കുഴിച്ചിട്ടു ഗൊപുരവും പണിചെയ്തു സകലത്തെയും തൊ
ട്ടക്കാൎക്ക ഏല്പിച്ചു ദൂരദെശത്ത പൊയി വളരെ കാലം പാൎത്ത
ൽസമയത്ത തൊട്ടക്കാരൊടു ഫലങ്ങളെ വാങ്ങുവാൻ ഭൃത്യന്മാരെ
അയച്ചു— എന്നാറെ അവർ അവരെ പിടിച്ചു ഒരുത്തനെ അടി
ച്ചു വെറെ ഒരുത്തനെ കൊന്നു മറെറാരുത്തനെ കല്ലെറിഞ്ഞു
മററു ചിലരെ പലപ്രകാരം ഹിംസിച്ചു വധിക്കയും ചെയ്തു— അനന്ത
രം എൻപുത്രനെ കണ്ടാൽ ശങ്കിക്കുമെന്നു വിചാരിച്ചു അവനെയും
പറഞ്ഞയച്ചു തൊട്ടക്കാർ പുത്രനെ കണ്ടപ്പൊൾ ഇവൻ അവകാശി
യാകുന്നു നമുക്കു അവകാശമായി കിട്ടെണ്ടതിന്നു ഇവനെ കൊല്ലെണം
എന്നു അന്യൊന്യം ആലൊചിച്ചു പറഞ്ഞു അവനെ തൊട്ടത്തിൽനി
ന്നു പുറത്താക്കി കൊന്നുകളകയും ചെയ്തു— അനന്തരം തൊട്ടത്തി
ന്റെ ഉടയവൻ വന്നാൽ അവരൊടു എന്തു ചെയ്യുമെന്നു ചൊദിച്ചാ
റെ അവൻ വന്നു അവരെ നശിപ്പിച്ചു മുന്തിരിങ്ങാത്തൊട്ടം തൽകാ
ലത്തു ഫലം കൊണ്ടുവരുന്ന തൊട്ടക്കാൎക്ക ഏല്പിക്കും എന്നു അവർ
പറഞ്ഞാറെ യെശു അവരൊടു അപ്രകാരം ദൈവരാജ്യം നിങ്ങ
ളിൽനിന്നു എടുത്തു ഫലങ്ങളെ തരുന്ന ജാതിക്കു ഏല്പിക്കും എ
ന്നു പറഞ്ഞു—. വെറെ ഒരു ഉപമ കെട്ടിൻ ഒരു രാജാവു പുത്രന്നു ക
ല്യാണം കഴിപ്പാൻ ഭാവിച്ചു കല്യാണക്കാരെ വിളിപ്പാൻ ഭൃത്യ
ന്മാരെ പറഞ്ഞയച്ചാറെ അവൎക്ക വരുവാൻ മനസ്സില്ലാഞ്ഞു ആയാൽ അ
വൻ വെറെയുള്ള ഭൃത്യന്മാരെ അയച്ചു നിങ്ങൾ കല്യാണക്കാരൊടു
അടിച്ചു ആട്ടുമാട്ടുകളെ കൊന്നു പാകം ചെയ്തു സകലവും ഒരുങ്ങിയി
രിക്കുന്നു വെഗം വരെണം എന്നു പറവിൻ എന്നു കല്പിച്ചു എന്നാറെ

അവർ നിരസിച്ചു ഒരുത്തൻ തന്റെ വിളഭൂമി നൊക്കെണ്ടതിന്നും
മറ്റൊരുത്തൻ തന്റെ വ്യാപാരത്തിന്നും പൊയിക്കളഞ്ഞു മറ്റെവ
ർ രാജദൂതന്മാരെ പിടിച്ചു അപമാനിച്ചു കൊല്ലുകയും ചെയ്തു ആയത
രാജാവു കെട്ടാറെ കൊപിച്ചു സെനകളെ അയച്ചു ആ ദുഷ്ടരെ
നശിപ്പിച്ചു അവരുടെ പട്ടണത്തെയും ചുട്ടുകളഞ്ഞു പിന്നെ അവൻ
ഭൃത്യന്മാരൊടു കല്യാണത്തിന്ന ഒക്കയും ഒരുങ്ങിയിരിക്കുന്നു എ
ങ്കിലും കല്യാണക്കാർ അതിന്നു യൊഗ്യന്മാരല്ലാഞ്ഞു പൊയി വഴി
ക്കൽ ആരെ എങ്കിലും കണ്ടാൽ വിളിപ്പിൻ എന്നു കല്പിച്ചു ശെഷം
അവർ പുറപ്പെട്ടു ദുഷ്ടന്മാരെയും ശിഷ്ടന്മാരെയും കൂട്ടിവന്നതിനാ
ൽ കല്യാണശാല വിരുന്നുകാരെക്കൊണ്ടു നിറഞ്ഞു അപ്പൊൾ കല്യാ
ണക്കാരെ കാണ്മാൻ രാജാവു അകത്തു ചെന്നു കല്യാണവസ്ത്രം
ധരിക്കാത്ത ഒരു മനുഷ്യനെ കണ്ടു സ്നെഹിതാ കല്യാണവസ്ത്രം
ധരിക്കാതെ നീ എങ്ങിനെ ഇവിടെ വന്നു എന്നു ചൊദിച്ചു എന്നാ
റെ അവൻ മിണ്ടാതെ പാർത്തപ്പൊൾ രാജാവു ഭൃത്യന്മാരെ വിളിച്ചു
ഇവന്റെ കൈകാലുകൾ കെട്ടി അതിദൂരത്തന്ധകാരത്തി
ലിട്ടുവിൻ അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും എന്നു ക
ല്പിച്ചു വിളിക്കപ്പെട്ടവർ വലരും തിരഞ്ഞെടുക്കപ്പെട്ടവരൊ ചുരു
ക്കം തന്നെ പിന്നെ യെശു പറിശന്മാരുടെയും ശാസ്ത്രികളുടെയും
ദുഷ്ടതയെ ശാസിച്ചുകൊണ്ടിട്ടു യറുശലെമെ യറുശലെമെ ദീർഘ
ദർശിമാരെ നീ കൊന്നു നിന്റെ അടുക്കെ അയച്ചവരെ കല്ലെറി
യുന്നവളല്ലൊ ഒരു പിടക്കൊഴി കുഞ്ഞുങ്ങളെ ചിറകുകളുടെ കീഴി
ൽ കൂട്ടിച്ചെർക്കുന്നതു പൊലെ നിന്റെ മക്കളെ കൂട്ടിച്ചെർപ്പാൻ ഞാ

ൻ എത്ര പ്രാവശ്യം നൊക്കി എങ്കിലും നിങ്ങൾ മനസ്സില്ല നിങ്ങളു
ടെ ഭവനം പാഴായി കിടക്കും കർത്താവിന്റെ നാമത്തിൽ വരുന്ന
വൻ വന്ദ്യൻ എന്നു നിങ്ങൾ പറവൊളം എന്നെ കാണുകയില്ലെ
ന്നു പറകയും ചെയ്തു—

## ൧൩, അവസാനകാര്യങ്ങളുടെ വിവരം.

അനന്തരം യെശു ദൈവാലയത്തിൽ നിന്നു പുറപ്പെട്ടു പൊ
യപ്പൊൾ ശിഷ്യന്മാർ അടുക്കെ ചെന്നു ദൈവാലയത്തിന്റെ വിശെഷ
കല്ലുകളെയും രത്നാലങ്കാരങ്ങളെയും കാണിച്ചാറെ അവൻ നി
ങ്ങൾ ഈ വസ്തുക്കളെ എല്ലാം കാണുന്നുവൊ ഇടിച്ചുകളയാത്ത കല്ലു ഒ
ന്നു കല്ലിന്മെലും ഇവിടെ ശെഷിക്കയില്ല നിശ്ചയം യരുശലെം സെ
നകളാൽ വളഞ്ഞിരിക്കുന്നതു നിങ്ങൾ കാണുമ്പൊൾ അതിന്റെ
നാശം സമീപിച്ചിരിക്കുന്നു എന്നറിക യഹൂദദെശങ്ങളിലുള്ളവർ മല
കളിലെക്കും പട്ടണങ്ങളിലുള്ളവർ പുറത്തെക്കും ഓടി പൊകെണ്ടുന്നാ
ളിലുള്ളവർ മടങ്ങി ചെല്ലരുത എഴുതപ്പെട്ടിരിക്കുന്ന കാര്യങ്ങൾ നിവൃ
ത്തിവരുത്തുന്ന കാലം അതു തന്നെ എന്നറിക ജനങ്ങളിൽ ദൈ
വകൊപം ഉഗ്രമായി ജ്വലിക്ക കൊണ്ടു നാട്ടിൽ വലവിധം ഞെരിക്ക
വും അതിക്രമിച്ചുണ്ടാകും അന്നാളുകളിൽ ഗർഭിണികൾക്കും മുലകുടി
പ്പിക്കുന്നവർക്കും ഹാ കഷ്ടം ജനങ്ങൾ വാളിനാൽ വീഴും പലരാജ്യങ്ങ
ളിലും അടിമകളായി പൊകെണ്ടി വരും പുറജാതിക്കാരുടെ സമയം
തികയുവൊളം അവർ യരുശലെമിനെ ചവിട്ടികളകയും എന്നു പറ
ഞ്ഞു— പിന്നെ അവൻ ഒലിവമലയിൽ ഇരിക്കുമ്പൊൾ പെത്രുയൊഹ

നാൻ യാക്കൊബ അന്ത്രയാ എന്ന ഈ നാലു ശിഷ്യന്മാർ അരികെ
ചെന്ന നിന്റെ വരവിന്റെയും ലൊകാവസാനത്തിന്റെയും അട
യാളം എന്തെന്ന ചൊദിച്ചാറെ യെശു പലരും എന്റെ നാമത്തിൽ
വന്ന ഞാൻ ക്രിസ്തു ആകുന്നു എന്നു പറഞ്ഞു പലരെയും വഞ്ചിക്കും
നിങ്ങൾ പടയൊച്ചയും യുദ്ധവർത്തമാനവും കെട്ടു ജാതിയൊടു
ജാതിയും രാജ്യത്തൊടു രാജ്യവും എതിർക്കും ക്ഷാമവും പകരു
ന്ന വ്യാധികളും ഭൂകമ്പങ്ങളും പലെടവും ഉണ്ടാകും ദുഷ്ടജനങ്ങൾ
നിങ്ങളെ ഹിംസിച്ചു കൊല്ലുകയും ചെയ്യും സകലജാതികൾക്കും സാക്ഷി
യായിട്ടു സുവിശെഷം ഭൂമിയിൽ എല്ലാടവും ഘൊഷിച്ചറിയിക്കപ്പെ
ട്ടും അപ്പൊൾ അവസാനം വരും — ലൊകാരംഭം മുതൽ ഇത്രവ
രെയും സംഭവിക്കാത്തതും ഇനിമെൽ ഉണ്ടാകുവരാത്തതുമായ മഹാ
കഷ്ടങ്ങൾ ഉണ്ടാകും ആ കാലത്തിങ്കൽ ഒരുത്തൻ ഇന്നെടത്തിൽ ക്രി
സ്തു ഇരിക്കുന്നു എന്നു പറഞ്ഞാൽ അതു വിശ്വസിക്കരുത് മിന്നൽ കി
ഴക്കു നിന്ന പടിഞ്ഞാറൊളവും പ്രകാശിക്കുന്നതു പൊലെ മനുഷ്യപുത്ര
ന്റെ വരവുണ്ടായിരിക്കും ശവം എവിടെ അവിടെ കഴുകന്മാർ വന്നു കൂ
ടും ആ കഷ്ടകാലം കഴിഞ്ഞ ഉടനെ സൂര്യചന്ദ്രാദി ഗ്രഹങ്ങൾ പ്രകാശി
ക്കാതെ ഇരുണ്ടു പൊകും നക്ഷത്രങ്ങൾ വീഴും ആകാശത്തിലെ ശക്തി
കളും ഇളകും അപ്പൊൾ മനുഷ്യപുത്രന്റെ അടയാളം ഊർദ്ധ്വഭാഗ
ത്തിൽ ശൊഭിക്കും ഭൂമിയിലെ ഗൊത്രങ്ങൾ പ്രലപിച്ചു മനുഷ്യപുത്ര
ൻ വളരെ ശക്തിയൊടും മഹത്വത്തൊടും കൂടി മെഘങ്ങളിൽ വരു
ന്നതിനെ കാണും അവൻ ഭൂമിയിൽ സർവ്വദിക്കിൽനിന്നും താൻ തി
രെഞ്ഞെടുത്തവരെ കൂട്ടിചെർക്കെണ്ടതിന്നു ദൂതന്മാരെ മഹാശബ്ദ

മുള്ളകാഹളത്തോടു കൂടെ അയക്കും എന്നാൽ ആ ദിനത്തെയും നാഴികയെയും എൻ പിതാവു മാത്രമല്ലാതെ മനുഷ്യരിലും ദൈവദൂതരിലും ഒരുത്തനും അറിയുന്നില്ല നിങ്ങളുടെ കൎത്താവു എപ്പോൾ വരുമെന്ന അറിയായ്ക കൊണ്ടു നിങ്ങൾ എപ്പോഴും ഉണൎന്ന ഒരുങ്ങിയിരിക്കിൻ എന്നു പറഞ്ഞു;

## ൧൭. അവസാനകാൎയ്യങ്ങളുടെ വിവരം (തുടൎച്ച)

അനന്തരം സ്വൎഗ്ഗരാജ്യം തങ്ങളുടെ ദീപട്ടികളെ എടുത്തു മണവാളനെ എതിരേല്പാൻ പുറപ്പെട്ട പത്തു കന്യകമാരോടു സമമാകും എന്നു പറഞ്ഞു- അവരിൽ അഞ്ചുപേർ ബുദ്ധിയുള്ളവരും അഞ്ചുപേർ ബുദ്ധിയില്ലാത്തവരുമായിരുന്നു ബുദ്ധിയില്ലാത്തവർ തങ്ങളുടെ ദീപട്ടികളെ എടുത്തപ്പോൾ എണ്ണയെടുത്തില്ല ബുദ്ധിയുള്ളവർ ദീപട്ടികളും എണ്ണയും എടുത്തു മണവാളൻ താമസിക്ക കൊണ്ടു അവരെല്ലാവരും ഉറങ്ങി പൊയി അൎദ്ധരാത്രിയിൽ മണവാളൻ വരുന്നു അവനെ എതിരേല്പാൻ പുറപ്പെടുവിൻ എന്നൊരു വിളിയുണ്ടായാറെ അവരെല്ലാവരും എഴുനീറ്റു തങ്ങളുടെ ദീപട്ടികളെ തെളിയിച്ചു ബുദ്ധിയില്ലാത്തവർ മറ്റെവരോടു ഞങ്ങളുടെ ദീപട്ടികൾ കെട്ടു പോക കൊണ്ടു കുറെ എണ്ണ തരുവിൻ എന്നപെക്ഷിച്ചപ്പോൾ ബുദ്ധിയുള്ളവർ ഞങ്ങൾക്കും നിങ്ങൾക്കും മുട്ടുണ്ടാകാതിരിപ്പാൻ നിങ്ങൾ തന്നെ പൊയി വാങ്ങിക്കൊൾവിൻ എന്നു പറഞ്ഞു- അവർ വാങ്ങുവാൻ പൊയപ്പോൾ മണവാളൻ വന്നു ഒരുങ്ങിയിരിക്കുന്നവർ അവനോടു കൂടെ കല്യാണത്തിന്നു പൊയി വാതിൽ അടച്ചു ശെഷം മറ്റെവരും വന്നു കൎത്താവെ കൎത്താ

വെത്രമെത്തെന്നെ പെക്ഷിച്ചാറെ അവൻ ഞാൻ നിങ്ങളെ അറി
യുന്നില്ല എന്ന പറഞ്ഞു അപ്രകാരം മനുഷ്യപുത്രൻ വരുന്ന ദിവസമെ
ങ്കിലും നാഴികയെങ്കിലും നിങ്ങൾ അറിയായ്കകൊണ്ട ഉണർന്നിരിപ്പിൻ
സ്വർഗ്ഗരാജ്യം ഭൃത്യന്മാരെ വിളിച്ചു സമ്പത്തുകളെ അവരിൽ എല്പിച്ചു
ദൂരദെശത്തെക്ക യാത്രയായ ഒരു മനുഷ്യനു സമം അവനവരുടെ പ്രാ
പ്തിപൊലെ ഒരുത്തനു അഞ്ചും മറെറാരുത്തനു രണ്ടും മറെറാരുത്ത
നു ഒന്നും റാത്തൽ ദ്രവ്യം കൊടുത്ത ഉടനെ യാത്രപ്പുറപ്പെട്ടുകയും ചെയ്തു
എന്നാറെ അഞ്ചു റാത്തൽ വാങ്ങിയവൻ പൊയി വ്യാപാരം ചെയ്തു വെ
റെ അഞ്ചു റാത്തൽ ലാഭം വരുത്തി രണ്ടു റാത്തൽ വാങ്ങിയവനും അപ്ര
കാരം ഇരട്ടി ലാഭം വരുത്തി ഒരു റാത്തൽ വാങ്ങിയവൻ അതിനെ ഭൂ
മിയിൽ കുഴിച്ചിട്ടു. വളരെ കാലം കഴിഞ്ഞാറെ യജമാനൻ വന്നു കണ
ക്ക നൊക്കിയപ്പൊൾ അഞ്ചു റാത്തൽ വാങ്ങിയവൻ വെറെ അഞ്ചു റാ
ത്തൽ ധനം കൂടി കൊണ്ടുവന്നു കർത്താവെ എനിക്ക തന്ന അഞ്ചു റാത്തൽ ധ
നം തന്നുവല്ലൊ ഞാൻ വ്യാപാരം ചെയ്തതുകൊണ്ട അഞ്ചു റാത്ത
ൽ ലാഭം വരുത്തി എന്ന പറഞ്ഞതുകൊണ്ടു കർത്താവു നന്നായി ഭക്തി
വിശ്വാസമുള്ള ശുശ്രൂഷക്കാരാ അല്പകാര്യത്തിൽ വിശ്വസ്തനായിരു
ന്നതുകൊണ്ടു ഞാൻ നിന്നെ പലതിന്നും അധികാരിയാക്കും നിന്റെ
കർത്താവിന്റെ സന്തൊഷത്തിലെക്ക പ്രവെശിക്ക എന്ന പറഞ്ഞു അ
പ്രകാരം രണ്ടു റാത്തൽ വാങ്ങിയവനും വന്നു കർത്താവെ നീ തന്ന രണ്ടു
റാത്തൽ ധനം കൊണ്ടു ഞാൻ രണ്ടു റാത്തൽ ലാഭം വരുത്തി എന്ന പറ
ഞ്ഞതിന്റെ ശെഷം കർത്താവു പ്രസാദിച്ചു ഭക്തിയും വിശ്വാസവുമുള്ള ശുശ്രൂഷ
ക്കാരാ അല്പകാര്യത്തിൽ വിശ്വസ്തനായിരുന്നതിനാൽ നിന്നെ ബഹുകാ

ക്കങ്ങളിൽ അധികാരിയാക്കും· നിന്റെ കർത്താവിന്റെ സന്തൊഷത്തി
ലെക്ക പ്രവെശിക്ക എന്ന പറഞ്ഞു— അനന്തരം· ഒരു റാത്തൽ വാങ്ങിയ
വൻ വന്ന കർത്താവൊടു നീ വിതെക്കാത്തതിനെ കൊയ്യുകയും· ചിന്നിക്കാ
ത്തതിനെ കൂട്ടുകയും· ചെയ്യുന്ന കഠിന മനുഷ്യനെന്ന ഞാൻ അറിഞ്ഞു
പെടിച്ചു നിന്റെ ദ്രവ്യം· ഭൂമിയിൽ കുഴിച്ചിട്ടു സൂക്ഷിച്ചു വെച്ചു നിന
ക്കുള്ളത് ഇതാ എന്ന പറഞ്ഞപ്പൊൾ കർത്താവു കൊപിച്ചു മടിയനായ
ദുഷ്ടശുശ്രൂഷക്കാരാ ഞാൻ വിതെക്കാത്തതിനെ കൊയ്യുകയും· ചിന്നിക്കാത്ത
തിനെ കൂട്ടുകയും· ചെയ്യുന്ന എന്ന അറികകൊണ്ടു നീ എന്റെ ദ്രവ്യം· പൊൻ
വാണിഭക്കാർക്കു കൊടുത്തു ലാഭം· ഉണ്ടാക്കെണ്ടതായിരുന്നുവല്ലൊ എ
ന്നു പറഞ്ഞു അവനൊടു ആ ധനം· വാങ്ങി പത്തു റാത്തൽ ഉള്ളവനു കൊ
ടുപ്പാൻ· നിസ്സാരനായ ഭൃത്യനെ അന്ധകാരത്തിലെക്കു തള്ളിക്കളവാൻ·
കല്പിച്ചു അവിടെ കരച്ചലും· പല്ലുകടിയും ഉണ്ടാകും· എന്നു കല്പിച്ചു—
പിന്നെ മനുഷ്യപുത്രൻ മഹത്വത്തൊടും· സകല പരിശുദ്ധന്മാരൊടും കൂ
ട വന്നു മഹത്വ സിംഹാസനത്തിന്മെൽ ഇരിക്കുമ്പൊൾ സകല ജാതികളും·
അവന്റെ മുമ്പിൽ കൂടി വരുന്നു· ഇടയൻ ആടുകളിൽനിന്ന കൊലാ
ടുകളെ വെർതിരിക്കുന്ന പ്രകാരം· അവൻ അവരെ വെർതിരിച്ചു ആടു
കളെ വലത്തു ഭാഗത്തും· കൊലാടുകളെ ഇടത്തു ഭാഗത്തും· നിർത്തും· വലത്തു
ള്ളവരൊടു എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ വരുവിൻ
ലൊകാരംഭം· മുതൽ നിങ്ങൾക്കൊരുക്കിയ രാജ്യം· അവകാശമാക്കി അ
നുഭവിച്ചുകൊൾവിൻ വിശന്നിരുന്നപ്പൊൾ എനിക്ക നിങ്ങൾ ഭക്ഷണം·
തന്നു ദാഹിച്ചിരുന്നപ്പൊൾ കുടിപ്പാനും· തന്നു പരദെശിയായിരുന്ന
എന്നെ ചെർത്തുകൊണ്ടു നഗ്നനായിരുന്ന എന്നെ ഉടുപ്പിച്ചു ദീനിയാ

യും തടവുകാരനായുമിരുന്നു എന്നെ നിങ്ങൾ വന്നു കണ്ടു എന്നു പറ
യുമ്പൊൾ നീതിമാന്മാർ കർത്താവെ ഞങ്ങൾ എപ്പൊൾ നിന്നെ ഈ പ്രകാ
രം ശുശ്രൂഷിച്ചു എന്നു അന്നു രാജാവു നിങ്ങൾ എന്റെ സഹൊദരന്മാ
യററ അല്പന്മാരിൽ ഒരുത്തന്നു ചെയ്തതൊക്കയും എനിക്കതന്നെ
ചെയ്തു നിശ്ചയം എന്നു കല്പിക്കും. അനന്തരം അവൻ ഇടത്തുള്ളവ
രൊടു ശപിക്കപ്പെട്ടവരെ നിങ്ങൾ എന്നെ വിട്ടു പിശാചിന്നും അവന്റെ
ദൂതന്മാർക്കും ഒരുക്കിയ നിത്യനരകാഗ്നിയിലെക്ക പൊകുവിൻ വിശന്നി
രുന്നപ്പൊൾ നിങ്ങൾ എനിക്ക ഭക്ഷണം തന്നില്ല ദാഹിച്ചിരുന്നു എ
നിക്ക കുടിപ്പാനും തന്നില്ല പരദെശിയായ എന്നെ ചെർത്തുകൊണ്ടി
ല്ല നഗ്നനായ എന്നെ ഉടുപ്പിച്ചില്ല രൊഗിയും തടവുകാരനുമായ എ
ന്നെ വന്നു കണ്ടതുമില്ല എന്നു പറഞ്ഞാറെ അവരും കർത്താവെ
ഞങ്ങൾ എപ്പൊൾ നിന്നെ ഇങ്ങിനെയുള്ളവനായി കണ്ടു ശുശ്രൂഷ
ചെയ്യാതെ ഇരുന്നു എന്നു ചൊദ്യത്തിന്നു രാജാവു നിങ്ങൾ എന്റെ
സഹൊദരന്മാരായ ഇങ്ങനെ അല്പന്മാരിൽ ഒരുത്തന്നെങ്കിലും ഒന്നും
ചെയ്യാതെ ഇരുന്നതിനാൽ എനിക്കും ചെയ്തിട്ടില്ല നിശ്ചയം എ
ന്നു കല്പിക്കും അവർ നിത്യനരകത്തിലെക്കും നീതിമാന്മാർ നിത്യ
ജീവങ്കലെക്കും പൊകും —

## ൨൫. ശിഷ്യന്മാരുടെ കാല്കഴുകലും രാ ഭൊജനവും

പിന്നെ യെശു ദൈവാലയത്തിൽ ചെന്നു ജനങ്ങളെ പഠി
പ്പിച്ചു വൈകുന്നെരമായപ്പൊൾ ബെഥാന്യയിൽ പൊയി പാർത്തു അ
ത്താഴം കഴിച്ച ശെഷം വസ്ത്രങ്ങളെ ഉരിഞ്ഞു വെച്ചു ഒരു തുവാലയെ അരക്കി

ൽ കെട്ടി ശിഷ്യന്മാരുടെ കാലുകളെ കഴുകുവാനും ആ ശീല കൊണ്ടു തു
വർത്തുവാനും ആരംഭിച്ചു പെത്രുവിന്റെ അരികെ വന്നപ്പൊൾ അവ
ൻ കർത്താവെ നീ എന്റെ കാലുകളെ കഴുകുമൊ എന്നു ചൊദിച്ചാറെ
കർത്താവു ഞാൻ ചെയ്യുന്നത് എന്തെന്നു നീ ഇപ്പൊൾ അറിയുന്നില്ല
വഴിയെ അറികയും ആം എന്നു പറഞ്ഞതിന്നു അവൻ കർത്താവെ നീ
ഒരുനാളും എന്റെ കാലുകളെ കഴുകെണ്ട എന്നു വിരൊധിച്ച ശെഷം
ഞാൻ കഴുകുന്നില്ല എങ്കിൽ നിനക്ക എന്നൊടു കൂടെ ഒരു ഒഹരി ഇ
ല്ല എന്നു കല്പിച്ചപ്പൊൾ പെത്രു കർത്താവെ കാലുകളെ മാത്രമല്ല കൈ
കളെയും തലയെയും കൂടെ കഴുകെണമെ എന്നപെക്ഷിച്ചാറെ യെശു കു
ളിച്ചവന്ന കാലുകളെ മാത്രമല്ലാതെ ഒന്നും കഴുകുവാൻ ആവശ്യമി
ല്ല അവൻ മുഴുവനും ശുദ്ധൻ തന്നെ നിങ്ങളും ഇപ്പൊൾ ശുദ്ധരാകുന്നു എ
ല്ലാവരുമല്ല താനും തന്നെ കാണിച്ചു കൊടുക്കുന്നവനെ അറിഞ്ഞ
തകൊണ്ടു എല്ലാവരും ശുദ്ധരല്ല എന്നു പറഞ്ഞു — അതിന്റെ ശെഷം
യെശു വസ്ത്രങ്ങളെ ഉടുത്ത ഇരുന്നു ശിഷ്യന്മാരൊടു ഞാൻ നിങ്ങൾക്കു ചെ
യ്തതിനെ അറിയുന്നുവൊ നിങ്ങൾ എന്നെ ഗുരുവെന്നും കർത്താവെ
ന്നും വിളിക്കുന്നു ഞാൻ അപ്രകാരം ആക കൊണ്ടു നിങ്ങൾ പറഞ്ഞ
ത് ശരി തന്നെ കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ കാലുകളെ
കഴുകീട്ടുണ്ടെങ്കിൽ നിങ്ങളും അന്യൊന്യം കാലുകളെ കഴുകെണം ഞാ
ൻ ചെയ്ത പ്രകാരം നിങ്ങളും അന്യൊന്യം ചെയ്യെണ്ടതിന്നു ഞാൻ ഒരു
ദൃഷ്ടാന്തം കാണിച്ചു ശുശ്രൂഷക്കാരൻ തന്റെ യജമാനനെക്കാളും ദൂത
ൻ അയച്ചവനെക്കാളും വലിയവനല്ല നിശ്ചയം ഈ കാര്യങ്ങളെ അ
റിഞ്ഞു അപ്രകാരം ചെയ്താൽ നിങ്ങൾ ഭാഗ്യവാന്മാരാകും എന്നു പറഞ്ഞു;

പിന്നെ പുളിക്കാത്ത അപ്പങ്ങളുടെ ഒന്നാം ദിവസത്തിൽ ശിഷ്യന്മാർ ഈ
ശോവോടു നിനക്കു പെസ്സഹ ഭക്ഷിക്കേണ്ടതിന്നു എവിടെ ഒരുക്കെ
ണമെന്നു ചൊദിച്ചാറെ അവൻ രണ്ടാളോടു നിങ്ങൾ ജെറുശലെമിൽ
പോയി പട്ടണത്തിന്നകത്തു ചെല്ലുമ്പോൾ ഒരു കുടം വെള്ളം ചുമന്ന ഒരു
മനുഷ്യൻ നിങ്ങളെ എതിരേല്ക്കും അവൻ പോകുന്ന വീട്ടിലെക്കു
നിങ്ങളും പ്രവെശിച്ചു ഗൃഹമാനനൊടു എന്റെ കാലം സമീപിച്ചിരി
ക്കുന്നു ശിഷ്യരൊടു കൂടെ പെസ്സഹ കഴിപ്പാൻ വെണ്ടുന്ന മുറി എവിടെ എന്നു
ഗുരു നിന്നൊടു ചൊദിക്കുന്നു എന്നു പറവിൻ അപ്പോൾ അവൻ നിങ്ങൾക്കു
ഒരു വലിയ മാളിക മുറി കാണിക്കും അവിടെ നമുക്കു വെണ്ടി ഒരുക്കു
വിൻ എന്നു അവരെ പറഞ്ഞയച്ചു. അവർ പൊയി കർത്താവിന്റെ
വചനപ്രകാരം കണ്ടു പെസ്സ ഒരുക്കി വെച്ചു വൈകുന്നെരം ആയ
പ്പോൾ അവൻ പന്ത്രണ്ടു ശിഷ്യന്മാരൊടു കൂടെ നഗരത്തിലെക്കു യാത്ര
യായി ഒരു മുന്തിരിങ്ങത്തോട്ടം കടന്നസമയം ഞാൻ സത്യമുള്ള മുന്തി
രിങ്ങവള്ളിയും എന്റെ പിതാവും തോട്ടക്കാരനുമാകുന്നു ഫലം തരാ
ത്ത കൊമ്പുകളെ ഒടിക്കയും അവൻ ശൊധിച്ചു കളകയും ഫലം തരുന്ന കൊ
മ്പുകളെ ഒന്നധികം ഫലം തരെണ്ടതിന്നു ശുദ്ധി വരുത്തും എന്നിൽ വിശ്വ
സിച്ചാൽ ഞാൻ നിങ്ങളിൽ വസിക്കും കൊമ്പു മുന്തിരിയിൽ വസിക്കുന്നി
ല്ലെങ്കിൽ താനായിട്ടു ഫലം തരികയില്ലല്ലൊ അപ്രകാരം എന്നിൽ വസിക്കു
ന്നില്ലെങ്കിൽ നിങ്ങൾക്കും കഴികയില്ല എന്നിൽ വസിക്കാത്തവൻ ഒരു
കൊമ്പു പോലെ പുറത്തു തള്ളി നരകാഗ്നിയിലിട്ടു ദഹിപ്പിച്ചുകളകയും
എന്നും മറ്റും ശിഷ്യന്മാരെ ഉപദെശിച്ചു കൊണ്ടിരിക്കയും ചെയ്തു— അനന്ത
രം ആയത പന്ത്രണ്ടു ശിഷ്യന്മാരൊടു കൂടെ പന്തിയിലിരുന്നു ഭക്ഷിക്കുമ്പൊ

ഢിങ്ങളിൽ ഒരുത്തൻ എന്നെ കാണിച്ചുകൊടുക്കും നിശ്ചയം എന്നു ഉപ്പാക്കു ലനാക്കി പറഞ്ഞാറെ അവര് ഏറെ ദുഃഖിച്ചു ആരെന്നു വിചാരിച്ചു പറഞ്ഞു എന്നു സംശയിച്ചു ഗുരുവെ ഞാനൊ ഞാനൊ എന്ന ചോദിച്ചതിന്നത്താൻ അപ്പഖണ്ഡം മുക്കി കൊടുക്കുന്നവൻ തന്നെ എന്ന അവൻ പറഞ്ഞു ഖണ്ഡം മുക്കി ഇഷ്ക്കരക്കാരനായ യഹൂദാവിന്ന കൊടുത്തു മനുഷ്യപുത്രൻ തന്നെ കുറിച്ചു എഴുതിയിരിക്കുന്നപ്രകാരം പൊകുന്നു എങ്കിലും അവനെ കാണിച്ചുകൊടുക്കുന്നവന്ന ഹാ കഷ്ടം അവൻ ജനിക്കാതിരുന്നെങ്കിൽ നന്നായിരുന്നു എന്ന പറഞ്ഞു- പിന്നെ അവർ ഭക്ഷിക്കുമ്പൊൾ ഈശൊ അപ്പം എടുത്തു വാഴ്ത്തി മുറിച്ചു ശിഷ്യന്മാൎക്ക കൊടുത്തു നിങ്ങൾ വാങ്ങി ഭക്ഷിപ്പിൻ ഇത നിങ്ങൾക്കു വെണ്ടി തരുന്ന എന്റെ ശരീരമാകുന്നു എന്റെ ഓൎമ്മക്കായി ഇതിനെ ചെയ്യിൻ അപ്രകാരം പാനപാത്രവും എടുത്ത വാഴ്ത്തി കൊടുത്തു നിങ്ങൾ എല്ലാവരും ഇതിൽനിന്ന കുടിപ്പിൻ ഇത എന്റെ രക്തത്തിലെ പുതിയനിയമമാകുന്നു ഇത നിങ്ങൾക്കും എല്ലാവൎക്കും വെണ്ടി പാപമൊചനത്തിനായി ഒഴിച്ച എന്റെ രക്തം ഇത കുടിക്കുമ്പൊഴൊക്കെയും എന്റെ ഓൎമ്മക്കായി ചെയ്യിൻ ഇതമുതൽ എൻ പിതാവിന്റെ രാജ്യത്തിൽ വെച്ചു നിങ്ങളൊടുകൂടെ പുതിയ മുന്തിരിങ്ങാരസം കുടിക്കുംവരെയും ഞാൻ ഇനി കുടിക്കയില്ല എന്ന പറകയും ചെയ്തു

## ൨൬. ഗദ്സമനിയിൽ വെച്ചു ഈശൊവിന്റെ മനഃപീഡ.

പിന്നെ അവർ ഒരു സങ്കീൎത്തനം പാടി സ്തുതിച്ചു ഈശൊ മറ്റും പലവചനങ്ങളെ പറഞ്ഞു പ്രാൎത്ഥിച്ച ശെഷം കെദ്രൊൻ നദിയെ കടന്ന ഒലിവമലയിൽ കടന്നു പൊയപ്പൊൾ ശിഷ്യന്മാരൊടു ഞാൻ ഇടയനെ

ട)ക്കുമ്പൊൾ ആട്ടിൻകൂട്ടം ചിതറിപ്പൊകുമെന്ന എഴുതിയിരിക്കുന്ന പ്രകാ
രം നിങ്ങൾ എല്ലാവരും ഈ രാത്രിയിൽ എന്നിൽ ഇടറും എങ്കിലും ഞാന
ഉയിർത്തെഴുനീറ്റശെഷം നിങ്ങളുടെ മുമ്പെ ഗലീലയിൽ പൊകുമെന്നരുളിച്ചെയ്താ
റെ പെത്രു എല്ലാവരും നിന്നെ കുറിച്ചു ഇടറിയാലും ഞാൻ ഒരു നാളും ഇട
റുകയില്ലെന്ന പറഞ്ഞു— അപ്പൊൾ യെശു അവനൊടു ഈ രാത്രിയിൽ പൂ
വൻ കൊഴി രണ്ടുവട്ടം കൂകും മുമ്പെ നീ മൂന്നുവട്ടം എന്നെ തള്ളിപ്പറയും നി
ശ്ചയം എന്ന ചൊന്നു ഉടനെ പെത്രു നിന്നൊടുകൂടെ മരിക്കെണ്ടിവന്നാലും
ഞാൻ നിന്നെ തള്ളിപ്പറകയില്ലെന്ന പറഞ്ഞു ശിഷ്യന്മാർ എല്ലാവരും
അപ്രകാരം തന്നെ പറഞ്ഞു പിന്നെ ഗെത്സെമനി എന്ന സ്ഥലത്തു എത്തി
യപ്പൊൾ യെശു അവരൊടു ഞാൻ അങ്ങൊട്ടു പൊയി പ്രാർത്ഥിച്ചു വരു
വൊളം നിങ്ങൾ ഇവിടെ ഇരിപ്പിൻ എന്ന പറഞ്ഞു പെത്രുവിനെയും യൊ
ഹന്നാനെയും യാക്കൊബിനെയും കൂട്ടിക്കൊണ്ടു പൊയി വിഷണ്ണനായി
വളരെ വ്യസനപ്പെട്ടു തുടങ്ങി എന്റെ ആത്മാവു മരണദുഃഖപരവശമാ
യിരിക്കുന്നു നിങ്ങൾ ഇവിടെ പാർത്ത എന്നൊടുകൂടെ ഉണർന്നിരിപ്പിൻ എ
ന്ന പറഞ്ഞു ഒരു കല്ലേറു ദൂരം പൊയി കുമ്പിട്ടു വീണു അബ്ബാ പിതാ
വെ സകലവും നിന്നാൽ കഴിയും മനസ്സുണ്ടെങ്കിൽ ഈ പാനപാത്രം എ
ന്നിൽ നിന്നു നീക്കെണമെ എന്നാൽ എന്റെ ഇഷ്ടം പൊലെ അല്ല നി
ന്റെ ഇഷ്ടം പൊലെ ആകട്ടെ എന്ന പ്രാർത്ഥിച്ച ശെഷം വന്നു ശിഷ്യരു
റങ്ങുന്നതു കണ്ടു പെത്രുവിനൊടു നിങ്ങൾക്കു ഒരു മണിനെരം എന്നൊടുകൂ
ടെ ഉണർന്നിരിപ്പാൻ കഴികയില്ലയൊ പരീക്ഷയിൽ അകപ്പെടാതെ ഇ
രിപ്പാൻ ഉണർന്നുകൊണ്ടു പ്രാർത്ഥിപ്പിൻ മനസ്സു ഉത്സാഹമുള്ളത് ജഡ
മൊ ക്ഷീണമുള്ളതാകുന്നു എന്ന പറഞ്ഞു— പിന്നെയും പൊയി തൻ പിതാ

ഈ ഭാരപാത്രം ഉള്ളതു ഞാൻ കുടിക്കാതെ എന്നിൽനിന്നു നീങ്ങിപ്പോവാൻ കഴിയുന്നതല്ലെങ്കിൽ നിന്റെ ഇഷ്ടപ്രകാരമാകട്ടെ എന്നു പ്രാർത്ഥിച്ചപ്പോൾ സ്വർഗ്ഗത്തിൽനിന്ന ഒരു ദൈവദൂതൻ പ്രത്യക്ഷനായി അവനെ ആശ്വസിപ്പിച്ചു അവൻ പ്രാണവ്യാകുലതയോടും അതിശ്രദ്ധയോടെ പ്രാർത്ഥിച്ചു അവന്റെ വിയർപ്പു ചോരത്തുള്ളികളായി നിലത്തു വീണു. അവൻ മടങ്ങിവന്നു അവരെ ഉറങ്ങുന്നതു കണ്ടു അവർ നിദ്രാഭാരം നിമിത്തം. അവനോടു ഉത്തരം പറയേണമെന്ന അറിഞ്ഞില്ല യെശു പിന്നെയും പോയി മൂന്നാം പ്രാവശ്യം ആ വചനം തന്നെ പറഞ്ഞു പ്രാർത്ഥിച്ചു ശിഷ്യരുടെ അരികെ വന്നു ഉറങ്ങുവിൻ ആശ്വസിച്ചു കൊണ്ടിരിപ്പിൻ മതി സമയം അടുത്തു മനുഷ്യപുത്രൻ പാപികളുടെ കൈകളിൽ ഏല്പിക്കപ്പെടുന്നു എഴുന്നീല്പിൻ നാം പോക എന്നെ കാണിച്ചു കൊടുക്കുന്നവൻ സമീപിച്ചിരിക്കുന്നു എന്നു പറഞ്ഞു;

## ൩൪. യെശു ശത്രുക്കൾക്കു വശമായതും പെത്രു തള്ളിപ്പറഞ്ഞതും.

അനന്തരം അവന്റെ ശിഷ്യനായ യഹൂദാവും അവനോടു കൂട പ്രധാനാചാര്യന്മാരുടെ പുരുഷാരവും ദീപട്ടികളോടും ആയുധങ്ങളോടും കൂടവന്നു. യെശു തനിക്കു വരുവാനുള്ളതൊക്കയും അറിഞ്ഞു പുറപ്പെട്ടു ചെന്നു അവരോടു നിങ്ങൾ ആരെ അന്വേഷിക്കുന്നു എന്നു ചോദിച്ചാറെ നസറായക്കാരനായ യെശുവിനെ എന്നു പറഞ്ഞപ്പോൾ അവൻ ഞാൻ തന്നെ എന്നു പറഞ്ഞതു കെട്ടു അവർ പിന്നോക്കം വാങ്ങി നിലത്തു വീണു യെശു രണ്ടാമതും നിങ്ങൾ ആരെ അന്വേഷിക്കുന്നു എന്നു ചോദിച്ചപ്പോൾ നസറായക്കാരനായ യെശുവിനെ തന്നെ എ

കുറ്റം ചുമത്തി തുടങ്ങി അപ്പൊൾ പിലാതൻ യെശുവിനെ വിളിച്ചു അ
വനൊട നീ യെഹൂദരാജാവു തന്നെയൊ എന്ന ചൊദിച്ചാറെ യെശു
എന്റെ രാജ്യം ഈ ലൊകത്തിൽ നിന്നുള്ളതല്ല ലൌകികമെങ്കിൽ
എന്നെ യെഹൂദരിൽ എല്പിക്കാതിരിക്കെണ്ടതിന്ന എന്റെ സെവകർ
പൊരുതുമായിരുന്ന അതുകയാൽ എന്റെ രാജ്യം ലൌകികമല്ല എന്ന
പറഞ്ഞാറെ പിലാതൻ എന്നാൽ നീ രാജാവ് തന്നെയൊ എന്ന ചൊ
ദിച്ചതിന്റെ ശെഷം നീ പറഞ്ഞ പ്രകാരം ഞാൻ രാജാവു തന്നെ ഞാൻ ഇ
തിനായിട്ട ജനിച്ചു സത്യത്തിന്ന സാക്ഷ്യം പറയെണ്ടതിന്ന ഈ ലൊ
കത്തിലെക്ക് വന്ന സത്യത്തിൽ നിന്നുള്ളവനെല്ലാം എന്റെ വചനം
കെൾക്കുന്ന എന്ന പറഞ്ഞപ്പൊൾ സത്യം എന്തെന്ന ചൊദിച്ചു പുറത്തെ
ചാടി യെഹൂദരൊട അവനിൽ ഞാൻ ഒരു കുറ്റം കാണുന്നില്ല എന്ന
പറഞ്ഞു- എന്നാറെ അവർ ഇവൻ ഗലീല ദെശം മുതൽ ഇവിടം വരെയും
യെഹൂദയിൽ എല്ലാടവും ഉപദെശിച്ചു ജനങ്ങളെ ഇളക്കുന്നവനെന്ന
പറഞ്ഞത് കെട്ട പിലാതൻ ഇവൻ ഗലീല്യനൊ എന്ന ചൊദിച്ചു ഹെ
രൊദാ രാജാവിന്റെ അധികാരത്തിലുള്ളവനെന്നറിഞ്ഞു ആ സമയ
ത്ത യെരുശലെമിൽ പാർത്ത ഹെരൊദാവിന്റെ അടുക്കലെക്ക അയച്ചു-
ഹെരൊദാ യെശു ചെയ്ത പല അതിശയങ്ങളെ കെട്ടിനാൽ അവ
നെ കാണ്മാൻ ആശിച്ചിരുന്നു- അതുകൊണ്ടു അവനെ കണ്ടപ്പൊൾ വല്ല
അത്ഭുതവും കാട്ടുമെന്ന വിചാരിച്ചു സന്തൊഷിച്ചു അവനൊട വളരെ
ചൊദിച്ചുവെങ്കിലും യെശു ഒന്നും മിണ്ടായ്ക കൊണ്ടു തന്റെ ആയുധക്കാരൊ
ടു കൂടി അവനെ നിന്ദിച്ചു പരിഹാസത്തിനായി മാനിച്ചു വെള്ള വസ്ത്രം
ഉടുപ്പിച്ചു പിലാതന്ന തന്നെ തിരിച്ചയച്ചു- മുമ്പെ അന്യൊന്യം വൈ

ഭിക്കയായ പിലാതനും ഹെരൊദാവും അന്നു സ്നെഹിതന്മാരുമായിവന്നു·
പെസ്സഹ ഉത്സവം തൊറും ജനങ്ങളുടെ അപെക്ഷ പ്രകാരം തടവുകാരിൽ
ഒരുവനെ വിട്ടയക്കുന്നത് ആചാരമായിരുന്നു· ആകാലത്ത കലഹത്തി
ൽ കുലകുററക്കാരനായ ബറബ്ബാസെന്നൊരു വിശെഷതടവുകാരനു
ണ്ടായിരുന്നു– അന്നു പിലാതൻ ജനങ്ങളൊട എവനെ വിട്ടയക്കെ
ണം· ബറബ്ബാസൊ യഹൂദരാജാവാകും യെശുവിനെയൊ എന്നു ചൊദി
ച്ചു· അവൻ ഇതിനെ ന്യായാസനത്തിൽ ഇരുന്ന സമയം· അവന്റെ ഭാര്യ
ആളെ അയച്ചു ഇന്നു സ്വപ്നത്തിൽ ആ നീതിമാൻ നിമിത്തം ഞാൻ വള
രെ കഷ്ടപ്പെട്ടതകൊണ്ടു അവനൊടു ഒന്നും ചെയ്യണ്ടാ എന്നു പറയിച്ചു·
പ്രധാനാചാര്യന്മാരും മൂപ്പന്മാരും· ബറബ്ബാസെ വിട്ടയപ്പാനും· യെശുവെ
കൊല്ലുവാനും· കല്പിക്കെണ്ടതിന്നു ജനങ്ങളെ വശീകരിച്ചു അപെക്ഷിപ്പി
ച്ചതുകൊണ്ടു യെശുവിനെ കൊന്നു ബറബ്ബാസെ വിട്ടയക്കെണം· എ
ന്നെല്ലാവരും· ഒച്ചയിട്ടു നിലവിളിച്ചു പറഞ്ഞു പിലാതൻ യെശുവിനെ വി
ട്ടയപ്പാൻ ഭാവിച്ചു യെശുവിന്നു ഞാൻ എന്തു ചെയ്യണ്ടു എന്നു ചൊദി
ച്ചാറെ അവനെ ക്രൂശിൽ തറെക്ക ക്രൂശിൽ തറെക്ക എന്നു നിലവിളിക്കെ
ട്ടു ഒന്നും സാധിക്കയില്ല കലഹം അധികമായി പൊകുമെന്നു കണ്ടപ്പൊൾ
വെള്ളമെടുത്തു ജനങ്ങളുടെ മുമ്പാകെ കൈകളെ കഴുകി ഈ നീതിമാ
ന്റെ രക്തത്തിന്നു ഞാൻ കുററമില്ലാത്തവൻ നിങ്ങൾ തന്നെ നൊക്കി കൊ
ള്ളിൻ എന്നു പറഞ്ഞാറെ ജനസംഘമെല്ലാം അവന്റെ രക്തം ഞങ്ങളുടെയും സന്ത
തികളുടെയും മെൽ വരട്ടെ എന്നു നിലവിളിച്ചു പറകയും ചെയ്തു;

## ൩൬ യെശുവിന്റെ മരണവിധി

അപ്പൊൾ പിലാതൻ യെശുവിനെ കെട്ടിച്ചമ്മട്ടി കൊണ്ടടിപ്പി

ഷ്യ ഉപദെശിച്ചു രഹസ്യമായിട്ട ഒന്നും പറഞ്ഞിട്ടില്ല നീ എന്നൊട ചൊ
ദിക്കുന്നത എന്തിന കെട്ടവരൊട തന്നെ ഞാൻ എന്ത പറഞ്ഞു എന്ന
ചൊദിക്ക ഞാൻ പറഞ്ഞ കാൎയ്യങ്ങൾ അറിയുന്നവരല്ലൊ എന്ന പറ
ഞ്ഞാറെ അവിടെ നില്ക്കുന്ന ഒരു സെവകൻ നീ പ്രധാനാചാൎയ്യനൊട
ഇപ്രകാരം ഉത്തരം പറയുന്നുവൊ എന്ന ചൊല്ലി ഈശൊയുടെ കവി
ളിൽ ഒന്ന അടിച്ചു. അപ്പൊൾ ഈശൊ ഞാൻ ദൊഷം പറഞ്ഞിട്ടുണ്ടെ
ങ്കിൽ പറ ഇല്ലെങ്കിൽ നീ എന്തിന എന്നെ അടിക്കുന്നു എന്ന പറ
ഞ്ഞു. അതിന്റെ ശെഷം പ്രധാനാചാൎയ്യന്മാരും മന്ത്രിസഭക്കാരും ഈ
ശൊവിനെ കൊല്ലെണ്ടതിന്ന കള്ളസാക്ഷ്യം അന്വെഷിച്ചു. അ
നെകം കള്ളസാക്ഷിക്കാർ വന്നിട്ടും അവർ പറഞ്ഞ സാക്ഷ്യം ഒത്തു
വന്നതില്ല. അപ്പൊൾ പ്രധാനാചാൎയ്യൻ എഴുനീറ്റ ഈശൊവിനൊ
ട നീ ഒന്നും ഉത്തരം പറയുന്നില്ലയൊ ഇവർ നിന്റെ നെരെ എന്തെ
ല്ലാം സാക്ഷിയായിട്ട പറയുന്നു എന്ന ചൊദിച്ചാറെ അവൻ ഒന്നും ഉ
ത്തരം പറയാതിരുന്നു. പിന്നെയും പ്രധാനാചാൎയ്യൻ അവനൊട നീ
ദൈവപുത്രനായ ക്രിസ്തു ആകുന്നുവൊ എന്ന ഞങ്ങളൊട പറ
യെണ്ടതിന്ന ജീവനുള്ള ദൈവത്തെ ആണയിട്ട ഞാൻ നിന്നൊട ചൊ
ദിക്കുന്നു എന്ന പറഞ്ഞാറെ ഈശൊ നീ പറഞ്ഞുവല്ലൊ ഞാൻ തന്നെ
അവൻ ആകയാൽ ഇന്നു മുതൽ മനുഷ്യപുത്രൻ ദൈവവല്ലഭത്തി
ന്റെ വലത്തുഭാഗത്ത ഇരിക്കുന്നതും മെഘങ്ങളിൽ വരുന്നതും
നിങ്ങൾ കാണും നിശ്ചയം എന്ന പറഞ്ഞത കെട്ട പ്രധാനാചാൎയ്യൻ
വസ്ത്രങ്ങളെ കീറി ഇവൻ ദൈവത്തെ ദുഷിച്ചു ഇനി സാക്ഷികൾ കൊ
ണ്ട എന്ത ആവശ്യം ഇവന്റെ ദൈവദൂഷണം കെട്ടുവല്ലൊ നി

ഞ്ഞുള്ള എന്നതൊന്നും എന്നു പറഞ്ഞപ്പോൾ അവൻ മരണത്തിന്നു യൊഗ്യൻ എന്ന് എല്ലാവരും പറകയും ചെയ്തു. പിന്നെ യെശുവിനെ പിടിച്ചു നില്ക്കുന്നവർ അവനെ പരിഹസിച്ചു മുഖത്തു തുപ്പി കണ്ണു മൂടി കെട്ടി അടിച്ചു ക്രിസ്തുവെ നിന്നെ അടിച്ചവൻ ആരെന്നു ജ്ഞാനദൃഷ്ടി കൊണ്ടു പറക എന്നും മറ്റും പല വിധെന അവമാനിച്ചു പറഞ്ഞു;

പുലർകാലമായപ്പോൾ എല്ലാ പ്രധാനാചാൎയ്യന്മാരും യെശുവിനെ കൊല്ലെണ്ടതിന്നു മന്ത്രിച്ചു അവനെ കെട്ടി കൊണ്ടുപോയി നാടുവാഴിയായ പിലാത്തന്ന് ഏല്പിച്ചു. അപ്പോൾ അവന്നു മരണശിക്ഷ വിധിച്ചു എന്നു യഹൂദാ കണ്ടാറെ അനുതപിച്ചു ആ ൩൰ വെള്ളിക്കാശു പ്രധാനാചാൎയ്യന്മാൎക്കും മൂപ്പന്മാൎക്കും മടക്കി കൊണ്ടുവന്നു കുറ്റമില്ലാത്ത രക്തത്തെ ഒറ്റിക്കൊടുത്തതിനാൽ ഞാൻ ദോഷം ചെയ്തു എന്നു പറഞ്ഞാറെ അവർ അതു ഞങ്ങൾക്കു എന്തു? നീ തന്നെ നോക്കിക്കൊൾക എന്നു പറഞ്ഞു അപ്പോൾ അവൻ ആ വെള്ളിക്കാശു എടുത്തു ദൈവാലയത്തിൽ ചാടി മാറി പോയി ഞാന്നു മരിക്കയും ചെയ്തു. പ്രധാനാചാൎയ്യന്മാർ ആ ദ്രവ്യം എടുത്തു ഇതു രക്തവിലയാക കൊണ്ടു ശ്രീഭണ്ഡാരത്തിൽ ഇടുന്നതു ന്യായമല്ല എന്നു പറഞ്ഞു അതിനെ കൊണ്ടു കുശവന്റെ നിലം വാങ്ങി. അതിനാൽ ആ നിലത്തിന്നു ഇന്നും രക്തനിലം എന്ന പേർ പറഞ്ഞുവരുന്നു;

## ൩൪ പിലാത്തൻ മുമ്പെയുള്ള വ്യവഹാരം

പിന്നെ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും ഇവൻ താൻ രാജാവായ ക്രിസ്തുവാകുന്നു എന്നും കൈസൎക്കു വരിപ്പണം കൊടുക്കെണ്ടാ എന്നും പറഞ്ഞു ജാതിയെ കലഹിപ്പിക്കുന്നതു ഞങ്ങൾ കണ്ടു എന്നും

ക്കുന്ന ഉദ്യൊഗസ്ഥരുടെ കൂട്ടത്തിൽ ഇരുന്നപ്പൊൾ ഒരു വെലക്കാര
ത്തി അവനൊടു നീയും യെശുവിന്റെ കൂടെയുള്ളവൻ അല്ലയൊ എന്നു
ചൊദിച്ചാറെ അവൻ ഞാൻ അവനെ അറിയുന്നില്ല നീ പറയുന്നത് തി
രിച്ചറിയുന്നതുമില്ല എന്നു മറുത്തു പറഞ്ഞു പുറത്തെ വെന്നാറെ പൂവൻ കൊ
ഴി കൂകി. അപ്പൊൾ വെറെ ഒരു വെലക്കാരത്തി അവനെ കണ്ടു അ
വിടെയുള്ളവരൊടു ഇവനും യെശുവിനൊടു കൂടെയുള്ളവനാകുന്നു.
എന്നു പറഞ്ഞാറെ അവർ നീ അവന്റെ ശിഷ്യന്മാരിൽ ഒരുത്തനല്ല
യൊ എന്നു ചൊദിച്ചപ്പൊൾ അവൻ ആ മനുഷ്യനെ ഞാൻ അറി
യുന്നില്ല എന്നു പിന്നെയും സത്യം ചെയ്തു തള്ളിപ്പറഞ്ഞു. പിന്നെ അ
ല്പ നെരം കഴിഞ്ഞശെഷം അരികെ നിന്നവർ നീ അവരിലൊരു
ത്തൻ സത്യം നീ ഒരു ഗലീലിയൻ എന്നു നിന്റെ ഭാഷ തന്നെ അറി
യിക്കുന്നുവല്ലൊ എന്നു പറഞ്ഞപ്പൊൾ പെത്രു പിന്നെയും ഈ മനു
ഷ്യനെ ഞാൻ അറിയുന്നില്ല എന്നു ശപിക്കയും ആണയിടുകയും ചെയ്യ
ത്തുടങ്ങി ഉടനെ പൂവൻ കൊഴി രണ്ടാമതും കൂകിയാറെ കൎത്താവു തിരി
ഞ്ഞു പെത്രുവിനെ നൊക്കി പൂവൻ കൊഴി രണ്ടു വട്ടം കൂകും മുമ്പെ മൂന്നു
വട്ടം നീ എന്നെ തള്ളിപ്പറയുമെന്ന വാക്കുകളെ ഒൎത്തു പുറത്തു പൊയി വളരെ
വിലാപിച്ചു കരകയും ചെയ്തു;

## ൬൯. സഭാമുഖെന യെശുവിന്റെ വിസ്താരം

പിന്നെ പ്രധാനാചാൎയ്യൻ യെശുവൊടു ശിഷ്യരെയും ഉപദെശ
ത്തെയും കുറിച്ചു ചൊദിച്ചു. യെശു ഞാൻ സ്പഷ്ടമായി ലൊകത്തൊടു പറഞ്ഞു
വല്ലൊ എല്ലായ്പൊഴും യഹൂദന്മാർ കൂടുന്ന പള്ളികളിലും ദൈവാലയത്തിലും വെ

ച്ചശെഷം ആയുധക്കാർ അവന്റെ വസ്ത്രങ്ങളെ നീക്കി ചുവന്നൊരു കു
പ്പായെ ഉടുപ്പിച്ചു മുള്ളുകൾ കൊണ്ടു ഒരു കിരീടം മെടഞ്ഞു അവന്റെ തലെ
മൽ വെച്ചു വലത്തെ കൈയിൽ ഒരു കോലും കൊടുത്തു അവന്റെ മുമ്പാകെ
മുട്ടുകുത്തി യെഹൂദരാജാവെ ജയ. ജയ. എന്നു പരിഹസിച്ചു പറഞ്ഞു
മുഖത്തു തുപ്പി കോൽ കൊണ്ടു തന്നെ തലമെൽ അടിക്കയും ചെയ്തു;
പിന്നെ പിലാതൻ പുറത്തു വന്നു ഇതാ ഞാൻ അവനിൽ ഒരു ദൊഷവും
കാണുന്നില്ല എന്നു നിങ്ങൾ അറിയെണ്ടതിന്നു അവനെ നിങ്ങൾക്കു പുറ
ത്തു കൊണ്ടുവരുന്നു എന്നു പറഞ്ഞു. യെശു മുൾക്കിരീടവും ചുകന്ന അങ്കി
യും ധരിച്ചു പുറത്തു വന്നു. അപ്പോൾ പിലാതൻ അവരൊടു ഇതാ മനു
ഷ്യൻ എന്നു പറഞ്ഞു. പ്രധാനാചാര്യന്മാരും സെവകന്മാരും കണ്ടെ
പ്പോൾ അവനെ ക്രൂശിൽ തറെക്ക എന്നു നിലവിളിച്ചാറെ പിലാതൻ അ
വനെ കൊണ്ടു പൊയി ക്രൂശിൽ തറെപ്പിൻ. ഞാൻ അവനിൽ ഒരു കുറ
വും കാണുന്നില്ല എന്നതു കെട്ടു യെഹൂദന്മാർ ഞങ്ങൾക്കു ഒരു ന്യായപ്രമാണ
മുണ്ടു തന്നെ താൻ ദൈവപുത്രനാക്കിയതിനാൽ അവൻ ഞങ്ങളുടെ ന്യാ
യപ്രകാരം മരിക്കെണം എന്നു പറഞ്ഞാറെ പിലാതൻ അത്യന്തം ഭയ
പ്പെട്ടു പിന്നെയും ന്യായസ്ഥലത്തെക്കു പൊയി യെശുവിനൊടു നീ എവി
ടെനിന്നാകുന്നു എന്നു ചൊദിച്ചപ്പോൾ യെശു അവനൊടു ഉത്തരവും
പറഞ്ഞില്ല നീ എന്നൊടു പറകയില്ലയൊ നിന്നെ ക്രൂശിൽ തറെപ്പാനും
വിടുവിപ്പാനും എനിക്ക് അധികാരമുണ്ടെന്നു നീ അറിയുന്നില്ലയൊ എന്നു
കെട്ടാറെ യെശു മെലിൽനിന്നു തന്നിട്ടില്ലെങ്കിൽ എനിക്കു വിരൊധമാ
യി ഒരധികാരവും നിനക്കു ഉണ്ടാകയില്ലയായിരുന്നു അതുകൊണ്ടു എ
ന്നെ നിന്റെ കൈയിൽ ഏല്പിച്ചവന്നു അധികം പാപമുണ്ടു എന്നു പറഞ്ഞു—അന്നു

തൊട്ടു പിലാതൻ അവനെ വിടുവിപ്പാൻ നൊക്കി എന്നാറെ യൂദർ അവനെ വിട്ടയച്ചാൽ നീ കൈസരിന്റെ ഇഷ്ടനല്ല തന്നെ താൻ രാജാവാകുന്നവനെല്ലാം കൈസരിന്റെ ദ്രോഹിയാകുന്നു എന്നിങ്ങനെ വിളിച്ചു പറഞ്ഞതു കേട്ടു പിലാതൻ അവരുടെ ഇഷ്ടപ്രകാരം ചെയ്യാൻ മനസ്സായി ബറബ്ബായെ വിടുവിച്ചു യെശുവിനെ ക്രൂശിൽ തറെക്കെണ്ടതിന്നു വിധിച്ചു ഏല്പിക്കയും ചെയ്തു — അനന്തരം യെശു താൻ ക്രൂശ് ചുമന്നു കൊണ്ടു ഗൊല്ഗൊഥാ എന്ന കാപാലസ്ഥലത്തേക്ക് പുറപ്പെട്ടു പൊയി അനെക ജനങ്ങളും അവനെ ചൊല്ലി മാറത്തടിച്ചും നിലവിളിച്ചു വരുന്ന സ്ത്രീകളും പിന്തുടൎന്നു ആയവരെ യെശു തിരിഞ്ഞു നൊക്കി പറഞ്ഞു യരുശലെം പുത്രിമാരെ എന്നെ ചൊല്ലി കരയാതെ നിങ്ങളെയും നിങ്ങളുടെ മക്കളെയും വിചാരിച്ചു കരവിൻ പച്ചവൃക്ഷത്തിൽ ഇങ്ങിനെ ചെയ്തു കൊണ്ടാൽ ഉണക്ക വൃക്ഷത്തിൽ എന്തെല്ലാം ചെയ്യുമെന്ന പറകയും ചെയ്തു —

## ൫൪. യെശുവിനെ ക്രൂശിൽ തറെച്ചത്

പിന്നെ അവർ കാപാലസ്ഥലത്തെത്തിയപ്പൊൾ ഒരു മദ്യം കുടിപ്പാൻ കൊടുത്താറെ യെശു ആയതിനെ വാങ്ങാതെ ഇരുന്നു. അവിടെ വെച്ചു. മൂന്നാം സമയത്ത് അവനെയും ഇരുപുറവും രണ്ടു കള്ളന്മാരെയും ക്രൂശുകളിൽ തറെച്ചു. അപ്പൊൾ അവൻ അതിക്രമക്കാരൊടു കൂടെ എണ്ണപ്പെട്ടു എന്നുള്ള വെദവാക്യം നിവൃത്തിയായി തല്ക്കാലത്തു യെശു പിതാവെ ഇവർ തങ്ങൾ ചെയ്യുന്നതിന്നതെന്ന് അറിയായ്കകൊണ്ടു ക്ഷമിച്ചു കൊള്ളെണമെ എന്നു പ്രാൎത്ഥിച്ചു. അതി

ന്റെ ശെഷം ആയുധക്കാർ അവന്റെ വസ്ത്രങ്ങളെ എടുത്തു ഒരൊരു
ത്തന്നു ഒരൊ അംശം വരെണ്ടതിന്നു നാലംശമാക്കി വിഭാഗിച്ചു. കു
പ്പായം തൈക്കാതെ മുഴുവനും നെയ്തതാകകൊണ്ടു അവർ
ഇതു കീറാതെ ആർക്കു വരുമെന്നറിവാനായി ചീട്ടിടെണമെന്നു
പറഞ്ഞു ഇങ്ങിനെ ആയുധക്കാർ ചെയ്തു- എന്നാൽ പിലാത്തൻ നസറാ
യക്കാരനായ യെശു യഹൂദരാജാവെന്നു എബ്രായ യവന രൊമ
ഭാഷകളിൽ അവന്റെ അപരാധ സൂചകമായ ഒരു പരസ്യം എഴു
തി ക്രൂശിന്മെൽ പതിപ്പിച്ചു ആയത് ജനങ്ങൾ നൊക്കികൊണ്ടു നിന്നു-
ആ വഴിയായി വന്നവർ തല കുലുക്കി പരിഹസിച്ചു നീ ദൈവപുത്ര
നാകുന്നെങ്കിൽ ഇപ്പൊൾ ക്രൂശിൽനിന്നു ഇറങ്ങി വാ എന്നാൽ ഞങ്ങൾ
നിന്നെ വിശ്വസിക്കും എന്നു നിന്ദിച്ചു പറഞ്ഞു. ഒരുമിച്ചു ക്രൂശിക്കിയ കള്ള
ന്മാരിൽ ഒരുവൻ നീ ക്രിസ്തുവാകുന്നെങ്കിൽ നിന്നെയും ഞങ്ങളെയും
രക്ഷിക്ക എന്നു ദുഷിച്ചാറെ മറ്റവൻ ഒരെ ശിക്ഷയിലകപ്പെട്ടിരി
ക്കയും ദൈവത്തെ ഭയപ്പെട്ടിട്ടില്ലയൊ നാം നടത്തിയ ക്രിയകൾക്കു തക്ക
വണ്ണം ഇത് അനുഭവിക്കുന്നു ഇവനൊ അന്യായമായിട്ടുള്ള
തൊന്നും ചെയ്തില്ല എന്നു അവനെ ശാസിച്ച ശെഷം യെശുവിനൊടു
കർത്താവെ നിന്റെ രാജ്യത്ത് എത്തിയാൽ എന്നെ കൂടെ ഓർത്തുകൊ
ള്ളെണമെ എന്നു അപെക്ഷിച്ചാറെ യെശു ഇന്നു തന്നെ നീ എന്നൊ
ടു കൂടെ പരദീസിൽ ഇരിക്കും സത്യം എന്നു പറഞ്ഞു- വിശെഷിച്ചു യെശു
വിന്റെ അമ്മയും അവളുടെ സഹൊദരിയും മഗ്ദലെന മറിയയും അവ
ന്റെ ക്രൂശിന്നരികെ നിന്നുകൊണ്ടിരുന്നു- അപ്പൊൾ യെശു തന്റെ
അമ്മയെയും താൻ സ്നെഹിച്ച ശിഷ്യനെയും അരികെ നില്ക്കുന്നത്

കണ്ടനമ്മയൊടു സ്ത്രീയെ ഇതാ നിന്റെ മകനെന്നും ശിഷ്യനൊടു
ഇതാ നിന്റെ അമ്മയെന്നും കല്പിച്ചു. അക്കാലം മുതൽ ശിഷ്യൻ
അവളെ തന്റെ ഗൃഹത്തിലെക്ക കൈക്കൊള്ളുകയും ചെയ്തു. അനന്ത
രം ഉച്ചമുതൽ മൂന്നു മണിയൊളവും ആ നാട്ടിലെങ്ങും അന്ധകാരം പ
രന്നു സൂര്യനും ഇരുണ്ടുപൊയി മൂന്നു മണിനെരത്ത ഈശൊ എന്റെ ദൈ
വമെ എന്റെ ദൈവമെ എന്നെ കൈവിട്ടതെന്തിനെന്നു ഉച്ചത്തിൽ വി
ളിച്ചു. അതിന്റെ ശെഷം സകലവും നിവൃത്തിയായെന്നറിഞ്ഞു എ
നിക്കു ദാഹമുണ്ടെന്നു പറഞ്ഞു. അപ്പൊൾ അവർ ഒരു സ്പൊംഗിൽ കാ
ടി നിറെച്ചു ഇസ്സൊപ്പുതണ്ടിൽ വെച്ചു അവന്റെ വായിങ്കൽ കൊ
ടുത്തു ആയതിനെ ഈശൊ വാങ്ങി കുടിച്ച ശെഷം നിവൃത്തിയായി എ
പിതാവെ നിന്റെ കൈകളിൽ ഞാൻ എന്റെ ആത്മാവിനെ ഭരമെ
ല്പിക്കുന്നു എന്നുറക്കെ വിളിച്ചു പറഞ്ഞു തല ചായിച്ചു പ്രാണനെ
വിടുകയും ചെയ്തു. അപ്പൊൾ ദൈവാലയത്തിലെ തിരശ്ശീല രണ്ടായി
കീറിപ്പൊയി ഭൂമിയും ഇളകി കന്മലകളും പിളർന്നു ശവക്കല്ലറകളും തു
റന്നു ഉറങ്ങിയിരുന്ന പരിശുദ്ധന്മാർ അവന്റെ ഉയിർത്തെഴുനീറ്റ ശെഷം
ശ്മശാനം വിട്ടു വിശുദ്ധപട്ടണത്തിൽ പൊയി പലർക്കും പ്രത്യക്ഷരായ്കു
ന്നു. ശതാധിപനും തന്നൊടുകൂടെ ഈശൊവിനെ കാത്തിരുന്നവരും
ഭൂകമ്പവും അവൻ ഈ പ്രകാരം നിലവിളിച്ചു പ്രാണനെ വിട്ടതും മ
റ്റും കണ്ടാറെ ഏറ്റവും ഭയപ്പെട്ടു ഈ മനുഷ്യൻ നിശ്ചയമായും ദൈവ
പുത്രനായിരുന്നു സത്യമെന്നു പറഞ്ഞു ദൈവത്തെ സ്തുതിച്ചു. കൂടി
യിരുന്ന ജനങ്ങളും സംഭവിച്ചതൊക്കെയും കണ്ടപ്പൊൾ മാറിടങ്ങളി
ൽ അടിച്ചുകൊണ്ടു തിരിച്ചു പൊകയും ചെയ്തു—

## ൩൭. യെശുവിന്റെ ശരീരം അടെച്ചത്

അനന്തരം മഹാശബ്ബത്ത ദിവസത്തിന്ന ഒരുക്കുന്ന സമയമാക കൊണ്ടു ശവങ്ങൾ ക്രൂശിന്മെൽ ഇരുത്താതെ കാലുകളെ ഒടിച്ചു അവരെ ഇറക്കിയെടുക്കെണ്ടതിന്ന യഹൂദർ പിലാതനൊടു അപെക്ഷിച്ചു ശെഷം ആയുധക്കാർ വന്ന യെശുവിനൊടു കൂടെ ക്രൂശിൽ തറെക്കപ്പെട്ട ദുഷ്ക്രിയക്കാരുടെ കാലുകളെ ഒടിച്ചു കളഞ്ഞു യെശുവിന്റെ അരികെ വന്ന അവൻ മരിച്ചു എന്ന കണ്ടിട്ട കാലുകളെ ഒടിച്ചില്ല ഒരു ആൾ കുന്തം കൊണ്ടു അവന്റെ വിലാപ്പുറത്തു കുത്തി ഉടനെ രക്തവും വെള്ളവും പുറത്തുവന്നു. അവന്റെ അസ്ഥികളിൽ ഒന്നും ഒടിക്കയില്ല എന്നുള്ള വെദവാക്യങ്ങൾ ഇതിനാൽ നിവൃത്തിയായി അതല്ലാതെ അവർ കുത്തിയവനെ നൊക്കും എന്നുള്ള വെറെ വെദവാക്യത്തിൽ പറഞ്ഞിരിക്കുന്നതും ഇതിനാൽ സംഭവിക്കെണ്ടു;

അനന്തരം നിക്കൊദെമൂസും ദൈവരാജ്യ പ്രതീക്ഷകനും യഹൂദരിലെ ഭയവശാൽ യെശുവിന്നു ഗൂഢശിഷ്യനും അവരുടെ ദുരാലൊചനകളിൽ അസമ്മതനുമായ യൊസെഫ് എന്നൊരു മെധാവിയെയും ഒന്നിച്ചു വൈകുന്നെരത്ത് പിലാതനെ ചെന്നു കണ്ടു യെശുവിന്റെ ശരീരം എടുത്തു കൊണ്ടു പൊകെണ്ടതിന്ന അപെക്ഷിച്ചു യെശു വെഗത്തിൽ മരിച്ചു എന്നു കെട്ട അവൻ ആശ്ചര്യപ്പെട്ടു ശതാധിപനെ വിളിച്ചു അവൻ മരിച്ചത് എത്ര നെരമായി എന്നു ചൊദിച്ചറിഞ്ഞു ശരീരം യൊസെഫിന്ന കൊടുക്കെണമെന്നും കല്പിച്ചു. പിന്നെ യൊസെഫ് നൽ വസ്ത്രം വാങ്ങി വന്ന അവനെ ഇറക്കി മുമ്പെ ഒരു സമയം രാത്രിയി

ൽ യെശുവിനെ കാണ്മാൻ വന്ന നിക്കൊദെമനും എത്തി കണ്ടിവെണ്ണ
യും കറ്റവാഴരസം ചെൎത്തുണ്ടാക്കിയ ഒരു കൂട്ടു ഏകദെശം ൧൦൦ റാത്ത
ൽ കൊണ്ടുവന്നു യെശുവിൻ ശരീരം എടുത്തു യഹൂദർ തങ്ങളുടെ മ
രിക്കുന്നവൎക്കു ചെയ്യുന്നപ്രകാരം ആ സുഗന്ധവൎഗ്ഗങ്ങളൊട്ടു കൂടെ നെൎത്ത വസ്ത്ര
ങ്ങളിൽ കെട്ടി ആ സ്ഥലത്ത ഒരു തൊട്ടവും അതിൽ യൊസെഫ തനിക്കു
വെണ്ടി പാറവെട്ടി തീൎപ്പിച്ചൊരു പുതിയ ഗുഹയുണ്ടായിരുന്നു. ആ ഗുഹ
സമീപമാകകൊണ്ടു അവർ ഉടനെ യെശുവിൻ ശരീരം അതിൽ വെ
ച്ചടെക്കയും ചെയ്തു —

അതിന്റെ ശെഷം പ്രധാനാചാൎയ്യന്മാരും പറിശന്മാരും പിലാതന്റെ
അടുക്കൽ വന്നു അവനൊടു യജമാനനെ ആ ചതിയൻ ജീവിച്ചിരിക്കുന്ന
സമയം മൂന്നു ദിവസത്തിന്നകം ഞാൻ ഉയിൎത്തെഴുനീല്ക്കുമെന്നു പറഞ്ഞ
തിനെ ഞങ്ങൾ ഒൎക്കുന്നു അതുകൊണ്ടു അവന്റെ ശിഷ്യന്മാർ രാത്രിയി
ൽ വന്നു ആ ശവം കട്ടുകൊണ്ടു പൊയി ജനങ്ങളൊടു അവൻ ജീവിച്ചെ
ഴുനീറ്റു എന്നു പറഞ്ഞാൽ പിന്നത്തെ ചതി ഒന്നാമത്തതിൽ കാൾ ദൊഷമാ
യിവരാതിരിക്കെണ്ടതിന്നായി മൂന്നു ദിവസത്തൊളം ഗുഹയെ കാപ്പാ
ൻ കല്പിക്കെണം എന്നപെക്ഷിച്ചാറെ പിലാതൻ അങ്ങു കാവല്ക്കാ
രുണ്ടല്ലൊ കഴിയുന്നെടത്തൊളം അതിന്നു ഉറപ്പുവരുത്തുവിൻ എന്ന
ത കെട്ടു അവർ പൊയി കല്ലിന്നു മുദ്രയിട്ടു കാവല്ക്കാരെയും വെച്ചു ഉറ
പ്പുവരുത്തുകയും ചെയ്തു —

## ൬൭. ക്രിസ്തുവിന്റെ പുനരുത്ഥാനം

ശബ്ബത്തദിവസത്തിന്റെ പിറെറനാൾ ഉഷസ്സിങ്കൽ കൎത്താ

ഷിന്റെദൂതൻസ്വൎഗ്ഗത്തിൽനിന്നുഇറങ്ങിവന്നുഗുഹാമുഖത്തുവെച്ചക
ല്ലുരുട്ടിക്കളഞ്ഞുഅതിന്മെൽഇരുന്നുഅപ്പൊൾഒരുമഹാഭൂകമ്പമു
ണ്ടായി.ആദൂതന്റെരൂപംമിന്നൽപൊലെയുംഉടുപ്പുഉറച്ചമഞ്ഞുപൊ
ലെയുംവെണ്മയായിരുന്നു.കാവൽക്കാർഅവനെകണ്ടുഭയപ്പെട്ടുവിറെ
ച്ചുചത്തവരെപൊലെആയിതീൎന്നുഅനന്തരംമഗ്ദല്യമറിയയുംയാ
ക്കൊബിന്റെഅമ്മയായമറിയയുംശലൊമെയുംഅവന്റെശരീരത്തി
ന്മെൽസുഗന്ധദ്രവ്യംപൂശെണ്ടതിനായിഗുഹയുടെഅരികെവന്നുഗുഹാ
മുഖത്തിന്നുകല്ലുആരുരുട്ടിക്കളയുമെന്നുതമ്മിൽപറഞ്ഞുനൊക്കിയാ
റെകല്ലുരുട്ടിക്കളഞ്ഞത്കണ്ടുമഗ്ദല്യമറിയപെത്രുവിനെയുംയൊഹ
ന്നാനെയുംചെന്നുകണ്ടുകൎത്താവിന്റെശരീരംഗുഹയിൽനിന്നെടുത്തു
കളഞ്ഞുഅതിവിടെവെച്ചുഎന്നറിയുന്നില്ലഎന്നുപറഞ്ഞുമറ്റെവർഅ
കത്തുകടന്നുനൊക്കിയെശുവിന്റെശരീരംകാണാതെവിഷാദിച്ചഅ
പ്പൊൾമിന്നുന്നവസ്ത്രങ്ങൾധരിച്ചരണ്ടുപുരുഷന്മാരെകണ്ടുവളരെഭ
യപ്പെട്ടാറെദൂതർഅവരൊടുഭ്രമിക്കരുത്ക്രൂശിൽതറെച്ചയെശുവി
നെനിങ്ങൾഅന്വെഷിക്കുന്നുഎന്നറിയുന്നു അവൻഇവിടെഇല്ലമു
മ്പെപറഞ്ഞപ്രകാരംഉയിൎത്തെഴുനീറ്റുഇതാഅവൻകിടന്നസ്ഥലംനി
ങ്ങൾവെഗംപൊയിഇതുകാണ്കഅവന്റെശിഷ്യന്മാരൊടുഅറിയിപ്പി
ൻഎന്നുപറഞ്ഞാറെഅവർഭയവുംമഹാസന്തൊഷവുംപൂണ്ടുഗുഹ
യിൽനിന്നൊടിപ്പൊകയുംചെയ്തു—
അനന്തരംപെത്രുവുംയൊഹന്നാനുംപുറപ്പെട്ടുഗുഹയുടെഅരികിൽഎ
ത്തിനൊക്കുമ്പൊൾവെച്ചശീലകളെയുംതലശ്ശീലകളെയുംവെറിട്ടൊരു
സ്ഥലത്തുചുരുട്ടിവെച്ചതുംകണ്ടുശരീരംകണ്ടില്ലതാനുംഅവൻമരിച്ച

പതിൽനിന്നു എഴുനില്ക്കെണമെന്നുള്ള വെദവാക്യം അവർ ആസമയത്തൊളം ഗ്രഹിക്കായ്ക കൊണ്ടു മടങ്ങിചെല്ലുകയും ചെയ്തു. മറിയ കല്ലറയുടെ പുറത്തുനിന്നു കൊണ്ടു അകത്തു കുനിഞ്ഞു നൊക്കിയപ്പൊൾ ഈശൊവിൻ ശരീരം വെച്ച സ്ഥലത്തു ശുഭ്രവസ്ത്രങ്ങളെ ധരിച്ച രണ്ടു ദൈവദൂതന്മാരെ തലക്കലും കാല്ക്കലും ഇരിക്കുന്നതു കണ്ടു. ആയവർ അവളൊടു സ്ത്രീയെ നീ എന്തിന്നു കരയുന്നു എന്നു ചൊദിച്ചതു കെട്ടു അവൾ എൻ്റെ കർത്താവിനെ എടുത്തു കൊണ്ടുപൊയി എവിടെ വെച്ചു എന്നറിയായ്ക കൊണ്ടാകുന്നു എന്നു ചൊല്ലി തിരിഞ്ഞു നൊക്കിയപ്പൊൾ ഈശൊവിനെ കണ്ടു അവനെ ഈശൊ എന്നറിഞ്ഞില്ല. സ്ത്രീയെ നീ എന്തിന്നു കരയുന്നു ആരെ അന്വെഷിക്കുന്നു എന്ന് ഈശൊ ചൊദിച്ചാറെ അവൾ അവനെ തൊട്ടക്കാരനെന്നു വിചാരിച്ചു അവൾ യജമാനനെ താൻ അവനെ എടുത്തു കൊണ്ടുപൊയിട്ടുണ്ടെങ്കിൽ എവിടെ വെച്ചു എന്നു പറഞ്ഞാൽ ഞാൻ ചെന്നു എടുത്തു കൊള്ളാം എന്നു പറഞ്ഞശെഷം ഈശൊ മറിയ എന്നു വിളിച്ചു ഉടനെ അവൾ തിരിഞ്ഞു നൊക്കി ഗുരൊ എന്നർത്ഥമാകുന്ന റബ്ബൂനി എന്നു വിളിച്ചു — ഈശൊ അവളൊടു എന്നെ തൊടരുത് ഞാൻ ഇതുവരെയും എൻ പിതാവിൻ്റെ അടുക്കൽ കരെറീട്ടില്ല നീ എൻ്റെ സഹൊദരന്മാരെ ചെന്നു കണ്ടു ഞാൻ എനിക്കും നിങ്ങൾക്കും പിതാവായ ദൈവത്തിൻ്റെ അടുക്കൽ കരെറിപ്പൊകുന്നു എന്നു ചൊല്ലുക എന്നു പറഞ്ഞു അവളെ അയച്ചു. പിന്നെ മറിയയും മറ്റെവരും കണ്ടു കെട്ട ശിഷ്യന്മാരൊടു അറിയിക്കെണ്ടതിന്നു പൊകുമ്പൊൾ ഈശൊ അവരെ എതിരെറ്റു സലാം പറഞ്ഞു ഉടനെ അവർ കാല്ക്കൽ വീണു നമസ്കരിച്ചു സംഭവിച്ചതെല്ലാം ഭ്രമത്തൊടും സന്തൊഷ

ഒന്നൊടും അറിയിച്ചപ്പൊൾ ആയവർ വിശ്വസിച്ചില്ല—

## ൩൯. എമ്മാവൂസിലെക്ക രണ്ടു ശിഷ്യന്മാരുടെ പ്രയാണം.

ആ ദിവസത്തിൽ തന്നെ ശിഷ്യന്മാരിൽ രണ്ടു പെർ യെരുശലെമിൽ നിന്ന രണ്ടു നാഴിക ദൂരമുള്ള എമ്മാവൂസിലെക്ക പൊകുംവഴിയിൽ വെച്ചു സംഭവിച്ചതൊക്കയും വിചാരിച്ചു സംസാരിച്ചു കൊണ്ടിരിക്കുമ്പൊൾ യെശുവും അടുത്ത ഒരുമിച്ചു നടന്നു അവനെ യെശു എന്ന അറിഞ്ഞില്ല- അപ്പൊൾ അവൻ നിങ്ങൾ വിഷണ്ണന്മാരായി ആ സംഭാഷണം ചെയ്തു നടക്കുന്നത എന്ത എന്ന ചൊദിച്ചാറെ ക്ലെയൊപാസ എന്നവൻ യെരുശലെമിൽ പാർക്കുന്ന പരദെശികളിൽ നീ മാത്രം ഈ ദിവസങ്ങളിൽ അവിടെ സംഭവിച്ച കാര്യങ്ങൾ അറിയാത്തവനൊ എന്ന പറഞ്ഞശെഷം അവൻ എന്തു കാര്യം എന്ന ചൊദിച്ചതിന്ന അവർ നസറായക്കാരനായ യെശുവിന്ന സംഭവിച്ചത തന്നെ. ആയവൻ ദൈവത്തിന്റെയും സർവ്വജനങ്ങളുടെയും മുമ്പാകെ ക്രിയകളിലും വചനത്തിലും ശക്തനായ ദീർഘദർശിയായിരുന്നു. നമ്മുടെ പ്രധാനാചാര്യന്മാരും മൂപ്പന്മാരും അവനെ മരണശിക്ഷെക്ക എല്പിച്ചു ക്രൂശിൽ തറപ്പിച്ചു എന്നാലും ഇസ്രായെലരെ ഉദ്ധരിക്കുന്നവൻ ഇവൻ തന്നെ എന്ന ഞങ്ങൾ വിശ്വസിച്ചിരുന്നു ഇതൊക്കയും സംഭവിച്ചിട്ട ഇന്ന മൂന്നാം ദിവസമായി. ഞങ്ങളുടെ സ്ത്രീകളിൽ ചിലർ അതികാലത്ത ഗുഹയുടെ അടുക്കെ ചെന്ന അവന്റെ ശരീരം കാണാതെ മടങ്ങിവന്ന അവൻ ജീവിച്ചിരിക്കുന്നു എന്ന പറയുന്ന സ്വർഗ്ഗീയദൂതരെ കണ്ടു എന്ന അറിയിച്ചു ഞങ്ങളെ ഭ്രമിപ്പിച്ചു- ഞങ്ങളിലും

ചിലർ ഗുഹയുടെ അരികെ ചെന്നു സ്ത്രീകൾ പറഞ്ഞപ്രകാരം കണ്ടു അവ
നെ കണ്ടില്ലതാനും എന്നതു കേട്ടു അവൻ പ്രവാചകന്മാർ അറിയി
ച്ചത് വിശ്വസിക്കേണ്ടതിന്നു വിവെകഹീനരും മന്ദമനസ്സുകളുമാകു
ള്ളോരെ ക്രിസ്തു ഈ പ്രകാരം കഷ്ടമനുഭവിച്ചിട്ടു തന്റെ മഹത്വത്തി
ലെക്കു പ്രവെശിക്കേണ്ടതാകുന്നു അല്ലൊ എന്നു ചൊല്ലി മൊശ മുതലാ
യ സകല പ്രവാചകരുടെ എഴുത്തുകളിൽ തന്നെ കുറിച്ചു പറഞ്ഞതി
നെ തെളിയിച്ചറിയിച്ചു. അവർ പൊകുന്ന ഗ്രാമത്തിന്നു സമീപിച്ചപ്പൊ
ൾ അവൻ അപ്പുറം പൊകകൊണ്ടുന്ന ഭാവം നടിച്ചാറെ അവർ സന്ധ്യാ
യല്ലൊ നെരവും അസ്തമിപ്പാറായി ഞങ്ങളൊടു കൂടെ പാൎക്ക എന്നവരു
രെ അപെക്ഷിച്ചശെഷം അവൻ പാൎപ്പാനായി അകത്തു ചെന്നു. അവ
രൊടു കൂടെ പന്തിയിൽ ഇരുന്നു അപ്പമെടുത്തു വാഴ്ത്തി നുറുക്കി അവൎക്കു
കൊടുത്തതിനാൽ അവനെ അറിഞ്ഞപ്പൊൾ അവൻ കണ്ണുകളി
ൽ അപ്രത്യക്ഷനായി. പിന്നെ അവർ വഴിയിൽ വെച്ചു അവൻ ന
മ്മൊടു സംസാരിച്ചു വെദവാക്യങ്ങൾ തെളിയിച്ചതിൽ നമ്മുടെ ഹൃദയം
ജ്വലിച്ചിരുന്നില്ലയൊ എന്നു പറഞ്ഞു എഴുനീറ്റു യറുശലെമിലെ
ക്കു മടങ്ങിപ്പോയി ൧൧ ശിഷ്യന്മാരെയും അവരൊടു കൂടെയുള്ളവരെയും
കണ്ടു കൎത്താവു ഉയിൎത്തെഴുനീറ്റു സത്യം ശിമൊന്നു പ്രത്യക്ഷനായി
എന്നു വഴിയിൽ സംഭവിച്ചതും അപ്പം നുറുക്കി വാഴ്ത്തിയപ്പൊൾ ത
ങ്ങൾ അവനെ അറിഞ്ഞ പ്രകാരവും വിവരമായി പറകയും ചെയ്തു
അനന്തരം ശിഷ്യർ യഹൂദരിലെ ഭയം നിമിത്തം വാതിലുകളെ പൂട്ടിയ
പ്പൊൾ യെശുവന്നു മദ്ധ്യെ നിന്നു നിങ്ങൾക്കു സമാധാനം ഭവിക്കട്ടെ എ
ന്നു പറഞ്ഞു. അവർ ഭൂതത്തെ കണ്ടു എന്നു നിരൂപിച്ചു ഭയപ്പെട്ടു.

റെ അവൻ നിങ്ങൾ എന്തിന്നു ചഞ്ചലപ്പെടുന്നു നിങ്ങളുടെ ഹൃദയങ്ങളി
ൽ സംശയം തൊന്നുന്നതെന്തു ഞാൻ തന്നെ ആകുന്നു എന്റെ കൈ
കാലുകളെ നൊക്കി എന്നെ തൊട്ടറിവിൻ എങ്കൽ കാണുന്ന പ്രകാ
രം ഒരു ഭൂതത്തിന്നു മാംസാസ്ഥികൾ ഇല്ലല്ലൊ എന്നതു കെട്ടു അവർ
കൎത്താവിനെ കണ്ടിട്ടു സന്തൊഷിച്ചു പിന്നെയും ഭ്രമവും സംശയവും
ജനിച്ചാറെ അവൻ ആഹാരം വല്ലതുമുണ്ടൊ എന്നു ചൊദിച്ചപ്പൊ
ൾ അവർ വറുത്ത മീനും തെങ്കൂടും കൊടുത്തു അവൻ വാങ്ങി അവ
ർ കാണ്കെ ഭക്ഷിക്കയും ചെയ്തു—

## ൩൫ യെശു തൊമെക്കും ഗനെസരത്ത സരസ്സിന്റെ അരികത്തും പ്രത്യക്ഷനാകുന്നത്

യെശു വന്നിരുന്ന സമയം തൊമ എന്നവൻ ശിഷ്യന്മാരൊടു കൂ
ടെ ഇല്ലായ്കയാൽ അവർ അവനൊടു ഞങ്ങൾ കൎത്താവിനെ കണ്ടു എ
ന്നു പറഞ്ഞാറെ അവൻ ഞാൻ അവന്റെ കൈകളിൽ ആണിയുടെ
വടു കണ്ടു അതിൽ എന്റെ വിരലിട്ടു അവന്റെ പാൎശ്വത്തിൽ
എൻ കൈ വെക്കാഞ്ഞാൽ ഞാൻ വിശ്വസിക്കയില്ല എന്നു പറഞ്ഞു.
എട്ടു ദിവസം കഴിഞ്ഞ ശെഷം ശിഷ്യന്മാർ പിന്നെയും അകത്തു കൂടി
തൊമയും അവരൊടു ചെൎന്നു വാതിലുകൾ പൂട്ടിയിരിക്കുമ്പൊൾ യെശു
വന്നു മദ്ധ്യെ നിന്നു നിങ്ങൾക്കു സമാധാനം ഭവിക്കട്ടെ എന്നു ചൊല്ലി
തൊമയെ നൊക്കി നിന്റെ വിരൽ ഇങ്ങൊട്ടു നീട്ടി എന്റെ കൈകളെ
ഒന്നു തൊട്ടുനൊക്കി നിന്റെ കൈ എൻ പാൎശ്വത്തിലിടുക അവിശ്വാ
സിയാകാതെ വിശ്വാസിയായിരിക്ക എന്നു പറഞ്ഞാറെ തൊമ എ
ൻ കൎത്താവും ദൈവവുമായവനെ എന്നു വിളിച്ചു. യെശു തൊമയൊ

നീ എന്നെ കണ്ടതിനാൽ വിശ്വസിച്ചിരിക്കുന്നു കാണാതെ കണ്ടു വി
ശ്വസിക്കുന്നവർ ഭാഗ്യവാന്മാർ തന്നെ എന്നു പറഞ്ഞു-
മറ്റൊരു സമയത്ത പെത്രു മുതലായ ചില ശിഷ്യന്മാർ കൂടിയിരുന്ന
പ്പൊൾ പെത്രു ഞാൻ മീൻ പിടിപ്പാൻ പൊകുന്നു എന്നു പറഞ്ഞാറെ
മറ്റവർ ഞങ്ങളും കൂടെ വരും എന്നു ചൊല്ലി എല്ലാവരും ഒരു പടകി
ൽ കരെറി രാത്രി മുഴുവൻ പണി ചെയ്തവന്നാറെയും ഒന്നും സാധിച്ചി
ല്ല- ഉദയകാലത്ത യെശു കരയിൽ ഇരുന്ന അവരെ നൊക്കി കുട്ടികളെ
നിങ്ങൾക്ക വല്ല ആഹാരവും ഉണ്ടൊ എന്നു ചൊദിച്ചപ്പൊൾ ഇല്ല കൎത്താ
വെ എന്നവർ പറഞ്ഞു- എന്നാൽ പടകിന്റെ വലഭാഗത്ത വല വീശിയാ
ൽ കിട്ടും എന്നത കെട്ടു അവർ വീശി എറിയ വലിയ മത്സ്യങ്ങളെ പിടി
ച്ചു ഇങ്ങിനെയുള്ള അതിശയം കണ്ടപ്പൊൾ യൊഹനാൻ പെത്രുവി
നൊടു അവൻ കൎത്താവു തന്നെ എന്നു പറഞ്ഞു- കൎത്താവാകുന്നു എന്നു
പെത്രു കെട്ടു കടലിലെക്ക ചാടി യെശുവിന്റെ അടുക്കെ ചെന്നു മറ്റ
വർ പടകിൽ തന്നെ വന്നു കരയിൽ ഇറങ്ങുമ്പൊൾ അപ്പവും തീക്കന
ലുകളുടെ മെൽ മീനും കണ്ടു- പിന്നെ കൎത്താവു അവരൊടു ഭക്ഷണം
കഴിച്ചു കൊള്ളുവിൻ എന്നു പറഞ്ഞു- ഭക്ഷിച്ച ശെഷം യെശു പെത്രുവി
നെ നൊക്കി യൊനാ പുത്രനായ ശിമൊനെ ഇവരെക്കാൾ നീ എന്നെ
അധികം സ്നെഹിക്കുന്നുവൊ എന്നു ചൊദിച്ചാറെ അവൻ കൎത്താവെ
ഞാൻ നിന്നെ സ്നെഹിക്കുന്നു എന്നു നീ തന്നെ അറിയുന്നുവല്ലൊ എ
ന്നു പറഞ്ഞാറെ കൎത്താവു എന്റെ ആട്ടിൻ കുട്ടികളെ മെയ്ക്ക എന്നു പ
റഞ്ഞു- പിന്നെ അവൻ രണ്ടാമതും നീ എന്നെ സ്നെഹിക്കുന്നുവൊ എ
ന്നു ചൊദിച്ചാറെ പെത്രു ഞാൻ നിന്നെ സ്നെഹിക്കുന്നു എന്നു നീ ത

ന്നെ അറിയുന്നു എന്നു ചൊന്നശെഷം കൎത്താവു എന്റെ ആട്ടുകളെമെ
യ്ക്ക എന്നു പറഞ്ഞു. പിന്നെ അവൻ മൂന്നാം പ്രാവശ്യം ഇക്കാൎയ്യം തന്നെ
ചൊദിച്ചപ്പൊൾ പെത്രുവിന്നു ദുഃഖമുണ്ടായി കൎത്താവെ നീ സകലവും
അറിയുന്നു ഞാൻ നിന്നെ സ്നെഹിക്കുന്നു എന്നുള്ളതും നീ അറിയുന്നു എ
ന്നു ഉരച്ചാറെ കൎത്താവു എന്റെ ആട്ടിൻകുട്ടികളെ മെയ്ക്ക നീ ബാലക
നായിരുന്നപ്പൊൾ അര കെട്ടി നിനക്കിഷ്ടമുള്ള സ്ഥലത്ത സഞ്ചാ
രിച്ചു പൊന്നു- നീ വൃദ്ധനായി വന്നാൽ നിന്റെ കൈ നീട്ടി മറ്റൊരുത്തൻ
നിന്നെ കെട്ടി അനിഷ്ടമുള്ള സ്ഥലത്ത കൊണ്ടുപൊകും സത്യം എന്നു പ
റഞ്ഞു പെത്രു എത്പ്രകാരമുള്ള മരണം കൊണ്ടു ദൈവത്തെ മഹത്വ
പ്പെടുത്തും എന്നു കാണിക്കെണ്ടതിന്നു കൎത്താവു ഇതിനെ അറിയിച്ചത-

## ൩൩. ക്രിസ്തുവിന്റെ സ്വൎഗ്ഗാരൊഹണം

യെശു തന്റെ ശിഷ്യന്മാരെ വിട്ടു സ്വൎഗ്ഗാരൊഹണം ചെയ്യും മുമ്പെ
അവൎക്കു കൊടുത്ത കല്പനകളും വാഗ്ദത്തങ്ങളും ആവിത. സ്വൎഗ്ഗത്തിലും ഭൂ
മിയിലും സകലാധികാരവും എനിക്ക നല്കപ്പെട്ടിരിക്കുന്നു. ആകയാ
ൽ നിങ്ങൾ ഭൂമിയിൽ എല്ലാടവും സഞ്ചരിച്ചു സൎവ്വ സൃഷ്ടിക്കും സുവി
ശെഷം പ്രസംഗിപ്പിൻ പിതാ പുത്രൻ പരിശുദ്ധാത്മാവു എന്നീ നാമത്തി
ൽ സ്നാനം ചെയ്യിച്ചും ഞാൻ നിങ്ങളൊടു കല്പിച്ചതൊക്കെയും പ്രമാ
ണിച്ചാചരിക്കെണ്ടതിന്നു ഉപദെശിച്ചും സകല ജാതികളെയും ശി
ഷ്യരാക്കിക്കൊൾവിൻ വിശ്വസിച്ചു സ്നാനം കൈക്കൊള്ളുന്നവ
ൻ രക്ഷ പ്രാപിക്കും. വിശ്വസിക്കാത്തവനൊ ശിക്ഷാവിധിയുണ്ടാ
കും. വിശ്വസിപ്പവരൊടു കൂടെ നടക്കുന്ന അടയാളങ്ങൾ ഇവ-

മെന്നപറഞ്ഞു. അനന്തരം അവർ സന്തൊഷിച്ചു യറുശലെമിലെക്ക
മടങ്ങിചെന്ന നിരന്തരമായി പ്രാർത്ഥിച്ചുകൊണ്ടിരിക്കയുംചെയ്തു.

## ൫൦, പെന്തെക്കൊസ്തുപെരുന്നാൾ

യെശുസ്വർഗ്ഗാരൊഹണമായശെഷം ശിഷ്യന്മാർ കൎത്താവിന്റെകല്പനപ്രകാരം പരിശുദ്ധാത്മാവിനെ പ്രാപിപ്പാനായി യറുശലെമിൽ കാത്തിരുന്നു ഇഷ്കരിയൊതാവായ യഹൂദാവിന്റെ സ്ഥാനത്ത മത്ഥ്യാസെന്നവനെ നിശ്ചയിച്ചശെഷമുള്ള വിശ്വാസികളൊടുംകൂട പ്രാർത്ഥിച്ചുകൊണ്ടിരുന്നു. അവരുടെ എണ്ണം അന്ന ൧൨൦ ആയിരുന്ന പെസ്സപെരുന്നാൾ കഴിഞ്ഞിട്ട അമ്പതാം ദിവസമായ പെന്തെകൊസ്തപെരുന്നാളിൽ അവരെല്ലാവരും ഒന്നിച്ചു ഐകമനസ്സൊടുകൂടെ പ്രാർത്ഥിക്കുമ്പൊൾ ഉടനെ ആകാശത്തനിന്ന കാറ്റൊട്ടം പൊലെ ഒരു മഹാശബ്ദമുണ്ടായി അവരിരുന്ന ഭവനം മുഴുവൻ നിറഞ്ഞു തീപ്പൊരികൾ എന്നപൊലെ തങ്ങളുടെമെൽ ഇറങ്ങുന്നത കണ്ടു പരിശുദ്ധാത്മാവിനാൽ നിറഞ്ഞവരായി. ആത്മാവു അവൎക്കുച്ചാരണം ചെയ്വാൻ ദാനം ചെയ്തപ്രകാരം മറുഭാഷകളിൽ സംസാരിച്ചുതുടങ്ങി ആ സമയത്ത സകലദെശങ്ങളിൽനിന്നുവന്ന ദൈവഭക്തിയുള്ള യഹൂദർ യറുശലെമിൽ പാൎക്കുന്നുണ്ടായിരുന്നു. ഈ ശബ്ദമുണ്ടായപ്പൊൾ പുരുഷാരം വന്നുകൂടി ചഞ്ചലപ്പെട്ടു എല്ലാവരും താന്താങ്ങടെ ഭാഷകളിൽ സംസാരിക്കുന്നതിനെ അവർ കെട്ടു ആശ്ചൎയ്യപ്പെട്ടു പറയുന്നു ഇവരെല്ലാവരും ഗലീലക്കാരല്ലയൊ പിന്നെ ഒരൊരുത്തൻ അവനവന്റെ ഭാഷയിൽ പറഞ്ഞുകെൾക്കുന്ന

തെന്ത അത്ഭുതം എന്ന പറഞ്ഞു ഭ്രമിച്ചു പലരും പരിഹസിച്ചു ഇവ
ൎക്കു വീഞ്ഞു കുടിച്ചു ലഹരിയായിരിക്കുന്നു എന്നു പറഞ്ഞു- അപ്പൊൾ
പെത്രു പതിനൊന്നു പെരൊടു കൂടെ എഴുനീറ്റു ഉറക്ക വിളിച്ചു പറഞ്ഞു
ഹെ യഹൂദരും യറുശലെമിൽ പാൎക്കുന്ന എല്ലാ മനുഷ്യരുമായു
ള്ളൊരെ എന്റെ വചനങ്ങളെ കെൾപ്പിൻ നിങ്ങൾ വിചാരിക്കുന്ന
പ്രകാരം ഇവർ മദ്യപാനം ചെയ്തവരല്ല പകൽ ഒമ്പത് മണിനെ
രം മാത്രമെ ആയിട്ടുള്ളു അവസാന നാളുകളിൽ ഇപ്രകാരമുണ്ടാകും
ഞാൻ സകല ജഡത്തിന്മെലും എന്റെ ആത്മാവിൽ നിന്ന പകരും
നിങ്ങളുടെ പുത്രീ പുത്രന്മാരും ദീൎഘദൎശനം പറയും നിങ്ങളുടെ യൌവന
ന്മാർ ദൎശനങ്ങളെയും വൃദ്ധന്മാർ സ്വപ്നങ്ങളെയും കാണും- ആ നാ
ളുകളിൽ ഞാൻ എന്റെ ദാസീദാസന്മാരുടെ മെൽ എന്റെ ആ
ത്മാവിൽ നിന്ന പകരുമ്പൊൾ അവർ ദീൎഘദൎശനം പറയും എന്ന
ദൈവം യൊവെൽ പ്രവാചകനാൽ അറിയിച്ച പ്രകാരം ഇന്ന
സംഭവിച്ചു ഇസ്രയെലരെ ഈ വചനങ്ങളെ കെൾപ്പിൻ ദൈവ
മനുഷ്യനും നചറായക്കാരനുമായ യെശു അവൻ മൂലമായി ദൈവം
നിങ്ങളുടെ ഇടയിൽ ചെയ്ത അതിശയ പ്രവൃത്തികളും അത്ഭുത
ങ്ങളും കൊണ്ടു നിങ്ങളിൽ സമ്മതനായി വന്നുവല്ലൊ അവനെ നി
ങ്ങൾ പിടിച്ചു ക്രൂശിൽ തറെച്ചു കൊന്നുവെങ്കിലും ദൈവം അവനെ
ഉയിൎപ്പിച്ചു അതിന്നു ഞങ്ങൾ എല്ലാവരും സാക്ഷികളാകുന്നു- ആകയാ
ൽ അവൻ ദൈവശക്തിയാൽ ഉന്നതപ്പെട്ടിരിക്ക കൊണ്ടു ഞ
ങ്ങളിൽ പരിശുദ്ധാത്മാവിനെ പകൎന്നു ഇതിന്റെ നിശ്ചയം നിങ്ങ
ൾ കണ്ടു കെട്ടുവല്ലൊ നിങ്ങൾ ക്രൂശിൽ തറെച്ച യെശുവിനെ ദൈ

വെപ്പാനം സാത്താൻ നിന്റെ ഹൃദയത്തിൽ തൊന്നിച്ചതെന്ത അത് നിണക്കതന്നെ ഇരുന്നെങ്കിൽ കൊള്ളാമായിരുന്നു വിററശെഷവും നിന്റെ അധികാരത്തിൽ തന്നെ ആകുമായിരുന്നുവല്ലൊ ഈ കാൎയ്യം നിന്റെ ഹൃദയത്തിൽ വെച്ചതെന്തു നീ മനുഷ്യരൊടല്ല ദൈവത്തൊടത്രെ അസത്യം പറഞ്ഞത് എന്ന വാക്യം കെട്ട ഹനന്യാ വീണു പ്രാണനെ വിട്ടു- പിന്നെ ചില ബാല്യക്കാർ ശവത്തെ മൂടികെട്ടി പുറത്തു കൊണ്ടുപൊയി കുഴിച്ചിടുകയും ചെയ്തു- അനന്തരം ഏകദെശം മൂന്നു മണിനെരം കഴിഞ്ഞശെഷം അവന്റെ ഭാൎയ്യയും സംഭവിച്ചത് അറിയാതെ അകത്തുവന്നാറെ പെത്രു അവളൊടു നിങ്ങൾ നിലം ഇത്രെക്കൊ വിററത് എന്നു ചൊദിച്ചതിന്നു അവളും അത്രെക്കു തന്നെ എന്നു പറഞ്ഞു- അപ്പൊൾ പെത്രു കൎത്താവിന്റെ ആത്മാവിനെ പരീക്ഷിപ്പാൻ നിങ്ങൾ തമ്മിൽ നിശ്ചയിച്ചതെന്തിനെ ഇതാലും നിന്റെ ഭൎത്താവിനെ കുഴിച്ചിട്ടവർ വാതില്ക്കൽ ഉണ്ടു നിന്നെയും കൊണ്ടുപൊകും നിശ്ചയം എന്നു പറഞ്ഞ ഉടനെ അവളും വീണു ജീവനെ വിട്ടു- ബാല്യക്കാർ അകത്തുവന്നു അവളെയും കുഴിച്ചിട്ടുകയും ചെയ്തു- പിന്നെ സഭക്കും ഈ അവസ്ഥ കെട്ട എല്ലാവൎക്കും മഹാഭയമുണ്ടായി

## ൫൨. സ്തെഫാനന്റെ മരണം

പിന്നെ സഭയിലെ ലൌകികകാൎയ്യങ്ങളുടെ വിചാരണത്തിന്നു വെണ്ടുന്ന ശുശ്രൂഷക്കാരെ തെരിഞ്ഞെടുത്തപ്പൊൾ അവരിൽ സ്തെഫാനൻ വിശ്വാസശക്തികൊണ്ടു വിശിഷ്ടന്മാരുടെ ഇടയിൽ വലിയവ

തിശയപ്രവൃത്തികളെ ചെയ്തുകൊണ്ടിരുന്നാറെ പല യഹൂദമത
ക്കാർ വന്നു ശാസ്ത്രം കൊണ്ടു തർക്കിച്ചു അവൻ കാണിച്ച ബുദ്ധിയും
ആത്മശക്തിയും കൊണ്ടു തൊറ്റുപൊയാറെ ദ്വെഷിച്ചു ജനങ്ങളെ
യും മൂപ്പന്മാരെയും ശാസ്ത്രികളെയും ഇളക്കി അവനെ പിടിച്ചു വി
സ്താരസഭയിലെക്കു കൊണ്ടുപൊയി ഇവൻ ഈ പരിശുദ്ധസ്ഥലത്തിനും
വെദപ്രമാണത്തിനും വിരൊധമായിട്ട് ഇടവിടാതെ ദൂഷണവാക്കുകളെ
ഉം സംസാരിച്ചു നസറായക്കാരനായ യെശു ഈ സ്ഥലം നശിപ്പിച്ചു
മൊശെ നമുക്കു കല്പിച്ച മര്യാദകളെ ഭെദം വരുത്തും എന്നു പറഞ്ഞത്
ഞങ്ങൾ കെട്ടു എന്നു ബൊധിപ്പിച്ചു കള്ളസാക്ഷിക്കാരെയും നിർത്തി
അപ്പൊൾ വിസ്താരസഭയിലുള്ളവരെല്ലാവരും അവനെ സൂക്ഷി
ച്ചു നൊക്കി അവന്റെ മുഖം ഒരു ദൈവദൂതന്റെ മുഖം പൊലെ
കണ്ടു- മഹാചാര്യൻ കാര്യം ഇപ്രകാരം തന്നെയൊ എന്നു ചൊദി
ച്ചാറെ അവൻ ദൈവം ഇസ്രായെൽ ജാതിക്കു വെണ്ടി ചെയ്ത നന്മ
കളെയും അത്ഭുതപ്രവൃത്തികളെയും അവർ കാട്ടിയ അനുസരണ
ക്കെടുകളെയും മഹാപാപങ്ങളെയും വർണ്ണിച്ച ശെഷം കഠിനകണ്ഠക്കാ
രും ഹൃദയത്തിലും ചെവികളിലും ചെലാകർമ്മമില്ലാത്തവരുമായവരെ
നിങ്ങൾ എപ്പൊഴും പരിശുദ്ധാത്മാവിനെ വിരൊധിക്കുന്നു നിങ്ങളു
ടെ പിതാക്കന്മാർ ചെയ്ത പ്രകാരം നിങ്ങളും ചെയ്യുന്നു നീതിമാനായ
ക്രിസ്തുവിന്റെ വരവിനെ മുന്നറിയിച്ച പ്രവാചകന്മാരെ അവർ പീ
ഡിപ്പിച്ചു കൊന്നു- നിങ്ങളും ആ നീതിമാനെ ദ്രൊഹിച്ചു വധിച്ചുവ
ല്ലൊ- ദൈവദൂതന്മാരുടെ പ്രവൃത്തിയാൽ നിങ്ങൾക്കു ന്യായപ്രമാണം
വന്നു എങ്കിലും അതിനെ പ്രമാണിച്ചില്ല എന്നതു കെട്ടാറെ അവ

രുടെ ഹൃദയങ്ങൾ കോപംകൊണ്ടുരുകി പല്ലുകടിച്ചാറെ അവൻ പരി
ശുദ്ധാത്മാവിനാൽ നിറഞ്ഞവനായി ആകാശത്തെക്കനൊക്കി ദൈ
വമഹത്വത്തെയും ദൈവത്തിന്റെ വലത്തുഭാഗത്ത യെശുനില്ക്കു
ന്നതിനെയും കണ്ടു ഇതാ സ്വൎഗ്ഗം തുറന്നു മനുഷ്യപുത്രൻ ദൈവത്തി
ന്റെ വലഭാഗത്തിൽ നില്ക്കുന്നത് ഞാൻ കാണുന്നു എന്നു പറഞ്ഞപ്പോൾ
അവർ ഒച്ചത്തിൽ നിലവിളിച്ചു ചെവികളെ പൊത്തി അവന്റെ
നെരെ പാഞ്ഞു ചെന്നു അവനെ നഗരത്തിൽനിന്നു പുറത്തു തള്ളിക്ക
ളഞ്ഞു കല്ലെറിഞ്ഞു. സാക്ഷിക്കാരും തങ്ങളുടെ വസ്ത്രങ്ങളെ ശൌ
ൽ എന്നൊരു ബാല്യക്കാരന്റെ അരികെ വെച്ചു എസ്തെഫാനൊസിനെ ക
ല്ലെറിയുമ്പോൾ അവൻ കൎത്താവായ യെശുവെ എന്റെ ആത്മാവി
നെ കൈക്കൊള്ളെണമെ എന്നും കൎത്താവെ ഈ പാപം ഇവരു
ടെ മെൽ വെക്കരുതെ എന്നും പ്രാൎത്ഥിച്ചും വിളിച്ചും ഉറങ്ങുക
യും ചെയ്തു—

## ൪൩. ഫിലിപ്പൊ ശമറിയായിൽ

ശൌൽ എസ്തെഫാനൊസിന്റെ മരണത്തിൽ പ്രസാദിച്ചതല്ലാതെ
അവൻ സഭയെ നശിപ്പിച്ചു വീടുകൾ തോറും ചെന്നു ക്രിസ്ത്യാനികളെ
പിടിച്ചു തടവിൽ വെപ്പിച്ചു. ഇങ്ങിനെയുള്ള ഉപദ്രവത്താൽ ചിത
റിപ്പോയ വിശ്വാസികൾ എല്ലാടവും സഞ്ചരിച്ചു ദൈവവചനം പ്ര
സംഗിച്ചു ശുശ്രൂഷക്കാരനായ ഫിലിപ്പ ശമറിയ നഗരത്തിലെക്കു ചെ
ന്നു ക്രിസ്തുവിനെ ജനങ്ങളോടു അറിയിച്ചപ്പോൾ അനെകം ആളുകൾ
വിശ്വസിച്ചു ക്രിസ്ത്യാനികളായി കുറെ കാലം അവിടെ പാൎത്തി

ന്റെശെഷം കൎത്താവിന്റെ ദൂതൻ അവനൊടു നീ എഴുനീറ്റു
തെക്കൊട്ടു പൊക യറുശലെമിൽനിന്നു ഗജ്ജക്കു പൊകുന്ന വഴി
ക്കിൽ ചെല്ലുക എന്നു കല്പിച്ചു അവൻ അനുസരിച്ചു പൊയപ്പൊൾ എതിയൊ
പ്യരാജ്ഞിക്കുടെ മന്ത്രിയും അവരുടെ ഭണ്ഡാരത്തിന്റെ വിചാ
രിപ്പുകാരനുമായ ഒരുത്തൻ യറുശലെമിലെക്ക വന്ദിപ്പാൻ ചെ
ന്നിട്ടു നാട്ടിലെക്കു മടങ്ങിപ്പൊവാൻ യാത്രയായി- അവൻ രഥത്തി
ൽ കരെറിയിരുന്നു യശയ്യാപ്രവാചകന്റെ പുസ്തകം വായിച്ചുകൊ
ണ്ടിരുന്നു ഫീലിപ്പൊസ ആത്മാവിന്റെ ആജ്ഞപ്രകാരം രഥത്തൊടു
ചെൎന്നടന്നു മന്ത്രി വായിക്കുന്നതു കെട്ടപ്പൊൾ നീ വായിക്കുന്നതി
ന്റെ അൎത്ഥവും അറിയുന്നുണ്ടൊ എന്നു ചൊദിച്ചു ശെഷം മന്ത്രി
ച്ചു തൊട്ടു കാണുന്നതിനു പ്രാപ്തിയാൽ എങ്ങിനെ കഴിയും നീ കരെറി കൂട
ഇരിക്ക എന്നു അപെക്ഷിച്ചു- അവൻ വായിച്ച വെദവാക്യമായിത്-
അവനെ ഒരു ആട്ടിനെ പൊലെ കുലെക്കു കൊണ്ടുപൊകുന്നു കത്രിക്കാ
രന്റെ മുമ്പാകെ ശബ്ദിക്കാത്ത കുഞ്ഞാട എന്ന പൊലെ അവൻ
വായ്തുറക്കാതെ ഇരുന്നു- എന്നാറെ മന്ത്രി പ്രവാചകൻ ആരെ
വിചാരിച്ചു ഇതു പറഞ്ഞു തന്നെയൊ മറ്റൊരുത്തനെയൊ എന്നു
ചൊദിച്ചാറെ ഫീലിപ്പൊസ ആ വെദവാക്യത്തിന്റെ അൎത്ഥം ഗ്രഹിപ്പി
ച്ചു യെശുവിനെ അറിയിച്ചു പിന്നെ അവർ വഴി പൊകുമ്പൊൾ
വെള്ളമുള്ളൊരു സ്ഥലത്ത എത്തിയാറെ മന്ത്രി ഇതാ വെള്ളം എ
നിക്കു ജ്ഞാനസ്നാനം ചെയ്യുന്നതിന്നു എന്തു വിരൊധം എന്നു പറഞ്ഞ
പ്പൊൾ ഫീലിപ്പൊസ നീ മുഴുഹൃദയത്തൊടെ വിശ്വസിച്ചാൽ ചെയ്യാ
മല്ലൊ എന്നത കെട്ടു മന്ത്രി യെശുക്രിസ്തു ദൈവപുത്രനാകുന്നു എ

ഞാൻ വിശ്വസിക്കുന്നു എന്നു പറഞ്ഞു രഥം നിർത്തി ഇരുവരും ഒ
വെള്ളത്തിലിറങ്ങി പീലിപ്പ് അവന്നു ജ്ഞാനസ്നാനം കഴിച്ചു വെ
ള്ളത്തിൽനിന്ന കരെ കയറിയപ്പൊൾ കർത്താവിന്റെ ആത്മാവു പീലി
പ്പിനെ മറ്റൊരു ദിക്കിലെക്ക നടത്തി മന്ത്രിയൊ സന്തൊഷിച്ചു ത
ന്റെ വഴിക്ക പൊകയും ചെയ്തു —

## 44, ശൌലിന്റെ മാനസാന്തരം

അനന്തരം ശൌൽ കർത്താവിന്റെ ശിഷ്യന്മാരെ ഹിംസിച്ചു
പീഡിപ്പാൻ ഒരു പെട്ട മഹാചാര്യന്റെ അടുക്കൽ ചെന്നു താൻ ക്രിസ്തു
മാർഗ്ഗക്കാരെ എല്ലാവരെയും പിടിച്ചു യറുശലെമിലെക്കു കൊണ്ടുവരു
വാനത്തക്കവണ്ണം ദമസ്കു പട്ടണത്തിലെ മൂപ്പന്മാർക്കു കാണിക്കെണ്ട
തിന്ന ഒരു എഴുത്തു വാങ്ങി യാത്രയായി ദമസ്കിന്നു സമീപിച്ചപ്പൊൾ
പെട്ടന്നു ആകാശത്തിൽനിന്ന ഒരു വെളിച്ചം അവനെ ചുറ്റി പ്രകാശി
ച്ചു — എന്നാറെ അവൻ നിലത്തു വീണു ശൌലെ ശൌലെ നീ എ
ന്നെ എന്തിന ഉപദ്രവിക്കുന്നു എന്നു പറയുന്നൊരു ശബ്ദം കെട്ടു ക
ർത്താവെ നീ ആരാകുന്നു എന്നു ചൊദിച്ചപ്പൊൾ ഞാൻ നീ ഉപദ്ര
വിക്കുന്ന യെശുതന്നെ മുള്ളിന്റെ നെരെ ഉതെക്കുന്നത നിന
ക്കു വിഷമമുള്ളതാകും എന്ന വാക്കും കെട്ട ശെഷം അവൻ ഭ്രമിച്ചും വി
റെച്ചും കൊണ്ടു കർത്താവെ ഞാൻ ചെയ്യെണ്ടുന്നതിന്റെ ഇഷ്ടമെ
ന്ത എന്ന ചൊദിച്ചാറെ കർത്താവു നീ എഴുനീറ്റു നഗരത്തിലെക്ക പൊ
ക നീ ചെയ്യെണ്ടതൊക്കയും നിനക്കു പറഞ്ഞുതരും എന്ന കല്പിച്ചു അ
പ്പൊൾ അവൻ എഴുനീറ്റു കണ്ണുകൾ തുറന്നൊരുത്തനെയും കാണായ്കകൊണ്ടു കൂട

ച്ചുള്ളവർ അവനെ താങ്ങി പട്ടണത്തിലെക്ക കൂട്ടിക്കൊണ്ടുപൊയി.
അന്നെ അവൻ മൂന്നുദിവസം കണ്ണുകാണാതെയും ഒന്നും ഭക്ഷിച്ചു
കുടിക്കാതെയും പാൎത്തശെഷം കൎത്താവു ഹനന്യാ എന്നശിഷ്യനെ
ദൎശനത്തിൽ വിളിച്ചു നീ എഴുനീറ്റു യഹൂദാ എന്നവന്റെ ഭവ
നത്തിൽ ചെന്നു തൎസ്സുക്കാരനായ ശൌലിനെ അന്വെഷിക്ക. ക
ണ്ടാലും അവൻ പ്രാൎത്ഥിച്ചുകൊണ്ടിരുന്നസമയത്ത ദൎശനത്തിലും ഹ
നന്യാ എന്നൊരു മനുഷ്യൻ അകത്തുവരുന്നതും തനിക്ക കാഴ്ചലഭി
ക്കെണ്ടതിന്നു തന്മെൽ കൈവെക്കുന്നതും കണ്ടിരിക്കുന്നു എന്നു ക
ല്പിച്ചത കെട്ടു ഹനന്യാ കൎത്താവെ യറുശലെമിൽ വെച്ചു നിന്റെ
പരിശുദ്ധന്മാൎക്കു വളരെ കഷ്ടങ്ങളെ വരുത്തി മഹാശ്രെഷ്ഠരുടെ അ
ധികാരത്തിൽ ഇവിടെയും വന്നു നിന്റെ നാമത്തിൽ വിശ്വസിക്കു
ന്നെല്ലാവരെയും കെട്ടി യറുശലെമിലെക്ക കൊണ്ടുപൊകുന്നതു
ൾ അവൻ തന്നെ എന്നു ഞാൻ പലരിൽനിന്നും കെട്ടിട്ടുണ്ട എന്നുര
ച്ചാറെ കൎത്താവു നീ പൊക എന്റെ നാമം പുറജാതികൾക്കും രാ
ജാക്കന്മാൎക്കും ഇസ്രയെൽ പുത്രന്മാരുടെ അടുക്കലും അറിയി
ക്കെണ്ടതിന്നു അവൻ എനിക്ക കൊള്ളുന്ന പാത്രം തന്നെ എന്റെ
നാമം നിമിത്തം എന്തെല്ലാം കഷ്ടങ്ങൾ അനുഭവിക്കെണം എന്നു ഞാ
ൻ അവന കാണിക്കും എന്നു പറഞ്ഞു. അനന്തരം ഹനന്യാ വീട്ടി
ൽ ചെന്നു അവന്മെൽ കൈകളെ വെച്ചു പ്രിയസഹൊദരനായ
ശൌലെ നീ കാഴ്ചയെയും പരിശുദ്ധാത്മദാനവും പ്രാപിപ്പാനാ
ക്കവണ്ണം കൎത്താവു എന്നെ അയച്ചിരിക്കുന്നു എന്നു പറഞ്ഞപ്പൊ
ൾ അവൻ കാഴ്ച പ്രാപിച്ചു എഴുനീറ്റു സ്നാനപ്പെട്ടു ഭക്ഷിച്ചു

ശ്വസിച്ചതനന്തരമടങ്ങിശെഷം ദമസ്കിലും യറുശലെമിലും യെശുക്രി
സ്തു ദൈവപുത്രനാകുന്നു എന്നു ധൈൎയ്യത്തൊടെ കാണിച്ചറിയിക്കയും
ചെയ്തു—

## ൫൭. ശതാധിപനായകൊൎന്നേല്യൻ.

യഹൂദദെശത്തെ കൈസൎയ്യ എന്ന പട്ടണത്തിൽ രൊമ പട്ടാള നായകനായ കൊൎന്നേല്യൻ പാൎത്തിട്ടുണ്ടായിരുന്നു- ആയവൻ തന്റെ കുഡുംബത്തൊടും കൂടെ ദൈവത്തെ ഭയപ്പെട്ട ദരിദ്രന്മാൎക്കു വളരെ ധൎമ്മം ചെയ്തു സൎവ്വദാ പ്രാൎത്ഥിച്ചുകൊണ്ടിരുന്നു അന്നു പകൽ മൂന്നാമത്തെ നെരത്ത് ഒരു ദൈവദൂതൻ പ്രത്യക്ഷനായി അവനൊടു കൊൎന്നേല്യനെ നിന്റെ പ്രാൎത്ഥനകളും ധൎമ്മങ്ങളും ദൈവത്തിന്നൊൎമ്മക്കായി എത്തിയിരിക്കുന്നു യൊപ്പനഗരത്തിലെ ഒരു തൊല്പണിക്കാരന്റെ വീട്ടിൽ പാൎത്തുവരുന്ന ശിമൊൻ പെത്രുവിനെ വരുത്തുക നീ ചെയ്യെണ്ടുന്നതൊക്കയും അവൻ നിന്നൊടു പറയും എന്നു ചൊല്ലി മറകയും ചെയ്തു— കൊൎന്നേല്യൻ ദൂതവചനം കെട്ടുടനെ തന്റെ വീട്ടുകാരിൽ മൂന്നു പെരെ യൊപ്പാനഗരത്തിലെക്ക് നിയൊഗിച്ചയച്ചു- പിറെറനാൾ ഉച്ചസമയത്ത് ഭക്ഷണം കഴിക്കും മുമ്പെ പത്രൊസു വീട്ടിന്മുകളിൽ ഇരുന്നു പ്രാൎത്ഥിച്ചശെഷം വിശന്നു ഭക്ഷിപ്പാനാഗ്രഹിച്ചപ്പൊൾ അവന്നു ഒരു ദൎശനമുണ്ടായി സ്വൎഗ്ഗത്തിൽനിന്നു നാലു കൊണും കെട്ടിയതുപ്പട്ടി പൊലെ ഉള്ള ഒരു പാത്രം തന്റെ അരികിൽ ഇറങ്ങുന്നതും അതിന്റെ അകത്തു നാനാവിധമായ പശുപക്ഷിമൃഗാദി ജന്തുക്കളിരിക്കുന്ന പ്രകാരവും കണ്ടു പെത്രു

വെനിഷെഴുന്നിറ്റു കൊന്നു ഭക്ഷിക്ക എന്നൊരു ശബ്ദം കെട്ടപ്പൊൾ ഞാ
വൻ അപ്പൊ കൎത്താവെ നിന്ദ്യമായും അശുദ്ധമായുമുള്ളതൊന്നും ഞാ
ൻ ഒരുനാളും ഭക്ഷിച്ചില്ല എന്നു പറഞ്ഞാറെ ദൈവം ശുദ്ധമെന്നു
കല്പിച്ചത്തിനെ അശുദ്ധമെന്നു വിചാരിക്കരുത് എന്നിങ്ങിനെ മൂന്നു
വട്ടം ദൈവകല്പനയുണ്ടായശെഷം ആ പാത്രം സ്വൎഗ്ഗത്തിലെക്കു
കരെറിപ്പൊകയും ചെയ്തു-ഈ ദൎശനത്തിന്റെ അൎത്ഥം എന്തെ
ന്നു പെത്രു വിചാരിച്ചു കൊണ്ടിരിക്കുമ്പൊൾ കൊൎന്നെല്യൻ അയച്ച
ആളുകൾ വീട്ടിൽ വന്നു പെത്രു എന്നവൻ ഇവിടെയൊ പാൎക്കുന്നു എ
ന്നു ചൊദിച്ച സമയം കൎത്താവിന്റെ ആത്മാവു പെത്രുവിനൊടു ഇതാ മൂ
ന്നാൾ നിന്നെ അന്വെഷിക്കുന്നു നീ സംശയിക്കാതെ അവരൊടു കൂടെ
പ്പൊക ഞാൻ തന്നെ അവരെ അയച്ചു എന്നു കല്പിച്ചു-ഉടനെ അവ
ൻ ഇറങ്ങി ആ മൂന്നു പെരെ കണ്ടു നിങ്ങൾ അന്വെഷിക്കുന്നവൻ ഞാൻ ത
ന്നെ വന്ന കാൎയ്യം എന്തെന്നു ചൊദിച്ചാറെ അവർ യജമാനന്റെ അ
വസ്ഥ ബൊധിപ്പിച്ചു പെത്രു അവരെ രാത്രിയിൽ പാൎപ്പിച്ചു ഉഷസ്സിങ്ക
ൽ എഴുന്നീറ്റു അവരൊടും മറ്റ ചില സഹൊദരന്മാരൊടും കൂടെ പുറ
പ്പെട്ടു-പിറ്റെ ദിവസം കൈസര്യ പട്ടണത്തിലെത്തി വീട്ടിലെക്ക്
വന്നപ്പൊൾ കൊൎന്നെല്യൻ എതിരെറ്റു അവന്റെ കാല്ക്കൽ വീണു
വന്ദിച്ചാറെ അതരുതെന്നും ഞാനും ഒരു മനുഷ്യനാകുന്നു എന്നും
പെത്രു പറഞ്ഞു അവൻ കൊൎന്നെല്യൻ വരുത്തിയ ബന്ധുജനങ്ങ
ളെയും ചങ്ങാതികളെയും കണ്ടപ്പൊൾ അവരൊടു അന്യജാതിക്കാ
രൊടു ചെൎന്നു കൊള്ളുന്നതും അടുക്കെ വരുന്നതും യഹൂദന്മാൎക്കു ന്യായ
മല്ലല്ലൊ എങ്കിലും യാതൊരു മനുഷ്യനെയും നിന്ദ്യനെന്നും അ

ശുദ്ധമെന്നും വിചാരിക്കരുതെന്നു ദൈവം എനിക്കു കാണിച്ചതു
കൊണ്ടു നിന്റെ ആളുകളോടു കൂട ഞാൻ സംശയിക്കാതെ പുറപ്പെട്ടു
വന്നു എന്തു കാൎയ്യത്തിനായി നിങ്ങൾ എന്നെ വരുത്തി എന്നു ചോദിച്ചാറെ
കൊൎന്നെല്യൻ ദൈവദൂതൻ പ്രത്യക്ഷനായതും തന്നോടു പറഞ്ഞി
ട്ടുള്ളതൊക്കയും വിവരമായറിയിച്ച ശെഷം പെത്രു ദൈവം പക്ഷവാ
തിയല്ല സൎവ്വ ജാതികളിലും അവനെ ഭയപ്പെട്ടു അവന്റെ ഇഷ്ടത്തെ
പ്രവൃത്തിക്കുന്നവനെ കൈക്കൊള്ളുന്നു എന്നു ഞാൻ ഇപ്പൊൾ നിശ്ചയി
ക്കുന്നു എന്നു പറഞ്ഞു സുവിശെഷത്തെ പ്രസംഗിച്ചുകൊണ്ടിരിക്കുമ
പ്പൊൾ വചനം കെട്ടവരെല്ലാവരുടെ മെൽ പരിശുദ്ധാത്മാവു ഇറങ്ങിവന്നു.
അവർ പല ഭാഷകളിലും സംസാരിച്ചു ദൈവത്തെ സ്തുതിച്ചതു വിശ്വാ
സമുള്ള യഹൂദർ കണ്ടാറെ പുറജാതിക്കാൎക്കും കൂട പരിശുദ്ധാത്മദാനം
ലഭിച്ചിട്ടുണ്ടു എന്നു ചൊല്ലി ആശ്ചൎയ്യപ്പെട്ടു. ഇങ്ങിനെ സംഭവിച്ചതി
പെത്രു കണ്ടപ്പൊൾ ഞങ്ങളെ പൊലെ പരിശുദ്ധാത്മാവിനെ ലഭിച്ച ഇവ
ൎക്കു ജ്ഞാനസ്നാനം കഴിക്കുന്നതിന്നു വെള്ളം വിരൊധിക്കുന്നവനാർ എ
ന്നു പറഞ്ഞു അവരെല്ലാവൎക്കും കൎത്താവായ യെശുക്രിസ്തുവിന്റെ നാ
മത്തിൽ സ്നാനം കഴിപ്പാൻ കല്പിച്ചു അവരുടെ അപെക്ഷപ്രകാരം
ചില ദിവസം അവരൊടു കൂട പാൎക്കയും ചെയ്തു —

## ൫൩. പെത്രുവിനെ തടവിൽനിന്നു വിടുവിച്ചത്.

ഹെരൊദ രാജാവു യൊഹന്നാന്റെ സഹൊദരനായ യാക്കൊ
ബിനെ വാളുകൊണ്ടു കുല ചെയ്തു. അതു യഹൂദന്മാൎക്കു ഇഷ്ട
മെന്നു കണ്ടപ്പൊൾ പെത്രുവിനെയും പിടിച്ചു തടവിൽ വെച്ചു പെസഹ കഴിയു

നാൾ കഴിഞ്ഞശെഷം അവനെയും കൊല്ലുവാൻ വിചാരിച്ചു. പെത്രുവിനെ
അടപ്പിലായ സമയം സഭയൊക്കയും ഇടവിടാതെ അവനുവെണ്ടി പ്രാ
ൎത്ഥിച്ചു അവന്റെ വധത്തിന്നായി നിശ്ചയിച്ച ദിവസത്തിന്നു മുമ്പത്തെ
രാത്രിയിൽ രണ്ടു ചങ്ങലയിട്ടു അവൻ രണ്ടു പട്ടാളക്കാരുടെ നടുവിൽ ഉറങ്ങി
വാതിലിന്റെ പുറത്തു കാവല്ക്കാരും കാത്തിരിക്കുമ്പൊൾ കാരാഗൃഹത്തി
ൽ ഒരു പ്രകാശമുണ്ടായി കൎത്താവിന്റെ ദൂതൻ അവന്റെ അരികെ
വന്നു അവനെ തട്ടി ഉണൎത്തി വെഗം എഴുനീല്ക്ക എന്നു പറഞ്ഞു. ഉടനെ
ചങ്ങലകൾ വീണാറെ ദൈവദൂതൻ അവനൊടു നീ അരകെട്ടി ചെരി
പ്പുകളുമിട്ടു നിന്റെ വസ്ത്രം പുതെച്ചു എന്റെ പിന്നാലെ വരിക എന്നു കല്പി
ച്ചു അവനെ കാവല്ക്കാരുടെ നടുവിൽ കൂടി കടത്തി നഗരത്തിലെക്ക
പൊകുന്ന ഇരിമ്പു വാതില്ക്കൽ വന്നപ്പൊൾ അതു തന്നാലെ തുറന്നു
കൊടുത്തു അവർ തെരുവിലെത്തിയാറെ ദൈവദൂതൻ മറകയും ചെയ്തു
ഇങ്ങിനെ സംഭവിച്ചതൊക്കെയും പെത്രുവിന്നു ഒരു സ്വപ്നം പൊലെ
തൊന്നി സ്വബൊധം വന്നശെഷം കൎത്താവു തന്റെ ദൂതനെ അയച്ചു എ
ന്നെ ഹെരൊദാവിന്റെ കൈയിൽനിന്നു രക്ഷിച്ചു സത്യം എന്നു പറഞ്ഞു
ഉടനെ യൊഹന്നാൻ മൎക്കൊന്റെ വീട്ടിലെക്ക പൊന്നു അവിടെ പലരും
കൂടി പ്രാൎത്ഥിച്ചു കൊണ്ടിരിക്കുമ്പൊൾ വാതില്ക്കൽ മുട്ടിയാറെ ഉത്തരം
പറവാൻ റൊദ എന്നൊരു പണിക്കാരത്തി അറിഞ്ഞപ്പൊൾ സന്തൊ
ഷത്തിനാലെ വാതിൽ തുറക്കാതെ അകത്തു ചെന്നു പെത്രു വന്നിട്ടുണ്ടെ
ന്നറിയിച്ചാറെ അവർ വിശ്വസിച്ചില്ല. പെത്രുവിനെയും മുട്ടിക്കൊ
ണ്ടിരുന്നപ്പൊൾ അവർ വന്നു വാതിൽ തുറന്നു അവനെ കണ്ടു ഭ്രമിച്ചു.
അപ്പൊൾ അവൻ മിണ്ടാതിരിക്കെണ്ടതിന്നു അംഗം കാട്ടി

കൎത്താവു അവനെ കാരാഗൃഹത്തിൽനിന്നു രക്ഷിച്ച പ്രകാരം വിവ
രമാകി അറിയിച്ചു ഇക്കാൎയ്യം യാക്കൊബിന്നും സകല സഹൊദരന്മാ
ൎക്കും അറിയിക്കെണമെന്നു പറഞ്ഞു വെറെ ഒരു സ്ഥലത്തെ പൊയി പാൎത്തു
പിറെറനാൾ പെത്രു തടവിൽനിന്നു പൊയി എന്നു രാജാവു അറിഞ്ഞു ആ
റ കാവല്ക്കാരെ കൊല്ലിക്കയും ചെയ്തു—

## ൪൧, പൌൽ ലുസ്ത്രയിൽ പാൎത്തത

മുമ്പെ ശൌൽ എന്നു പെർ ധരിച്ച പൌൽ പിസിദ്യപ്രദെശ
ങ്ങളിൽ സഞ്ചരിച്ചപ്പൊൾ അവൻ ലുസ്ത്രാപട്ടണത്തിൽ പ്രവെശിച്ചു സു
വിശെഷം പ്രസംഗിച്ചു. അവിടെ ജനനം മുതൽ മുടവനായ ഒരു മനു
ഷ്യൻ പൌലിന്റെ പ്രസംഗം കെട്ടു പൌൽ അവനെ നൊക്കി ഇവനു സൌ
ഖ്യമാകെണ്ടുന്ന വിശ്വാസമുണ്ടെന്നു നിശ്ചയിച്ചു എഴുനീറ്റു നില്ക്ക എന്നു ഉ
റക്കെ വിളിച്ചു പറഞ്ഞശെഷം അവൻ എഴുനീറ്റു ചാടി നടന്നു. പൌൽ
ചെയ്ത ഇക്കാൎയ്യം ജനങ്ങൾ കണ്ടപ്പൊൾ ദെവന്മാർ മനുഷ്യരൂപം ധരി
ച്ചു നമ്മുടെ അടുക്കൽ ഇറങ്ങിവന്നു എന്നു പറഞ്ഞു ദെവെന്ദ്രക്ഷെത്ര
ത്തിലെ ആചാൎയ്യൻ കാളകളെയും പൂമാലകളെയും വാതിൽക്കൽ കൊ
ണ്ടുവന്നു ജനങ്ങളൊടു കൂടെ ബലികഴിപ്പാൻ ഭാവിച്ചപ്പൊൾ അപ്പൊ
സ്തലരായ ബൎന്നബാവും പൌലും തങ്ങളുടെ വസ്ത്രങ്ങളെ കീറി ജനങ്ങ
ളുടെ ഇടയിൽ ഓടിചെന്നു ഹെ മനുഷ്യരെ നിങ്ങൾ എന്തിന്നു ഇക്കാൎയ്യം
ചെയ്യുന്നു ഞങ്ങളും നിങ്ങളെ പൊലെ ഉള്ള മനുഷ്യരല്ലൊ നിങ്ങൾ ഈ
വ്യൎത്ഥകാൎയ്യങ്ങളെ വിട്ടു ആകാശ ഭൂമി സമുദ്രങ്ങളെയും അവയി
ലുള്ള സകലത്തെയും ഉണ്ടാക്കിയ ജീവനുള്ള ദൈവത്തിങ്കലെക്കു തിരി

ഞ്ഞുകൊള്ളെണമെന്നറിഞ്ഞുകൊണ്ടു പറയുന്നതിനെ കെൾപ്പിച്ചു
ചൊല്ലി അവരെ വന്ദിപ്പെട്ടില്ല. പിന്നെ അന്തിയൊക്യയിൽനി
ന്നും ഇക്കൊന്യയിൽനിന്നും യെഹൂദന്മാർ അവിടെക്കു വന്നു ജനങ്ങ
ളെ വശീകരിച്ചു പൌലിനെ കല്ലെറിഞ്ഞു അവൻ മരിച്ചു എന്നു വിചാരി
ച്ചു പട്ടണത്തിൽനിന്നു വലിച്ചുകളഞ്ഞു. എന്നാറെ ശിഷ്യന്മാർ അവ
നെ ചുറ്റി നിന്നപ്പൊൾ അവൻ എഴുനീറ്റു നഗരത്തിലെക്കു ചെന്നു.
പിറ്റെ ദിവസം ബൎന്നബാവൊടു കൂടി ദെൎബ്ബെക്കു യാത്രയായി. അ
വിടെയും സുവിശെഷം പ്രസംഗിച്ചു പലരെയും ശിഷ്യന്മാരാക്കുകയും
ചെയ്തു.

## ൫൭, ലുദ്യയും കാരാഗ്രഹപ്രമാണിയും

പൌൽ മിസ്യായിലെ ത്രൊവാപട്ടണത്തിൽ പാൎത്തസമയ
ത്ത് ഒരു ദൎശനത്തിൽ മക്കെദൊന്യക്കാരനായ ഒരുവൻ നീ മക്കെദൊ
ന്യയിലെക്കു കടന്നു വന്നു നമ്മുക്കു സഹായിക്കെണം എന്നു പറഞ്ഞ
തിനെ കെട്ടു അൎത്ഥം ഗ്രഹിച്ചു മക്കെദൊന്യെക്കു യാത്രയായി ഫിലിപ്പ
പട്ടണത്തിലെത്തി ശബ്ബത്ത ദിവസത്തിൽ നഗരത്തിൻ പുറത്തു
യെഹൂദന്മാർ പ്രാൎത്ഥിക്കുന്ന സ്ഥലത്തു ചെന്നു പല സ്ത്രീകൾ കൂടിയ
പ്പൊൾ ദൈവവചനത്തെ അവരൊടു അറിയിച്ചു. അപ്പൊൾ പൌൽ
പറയുന്ന കാൎയ്യങ്ങളെ താല്പൎയ്യമായി കെൾക്കെണ്ടതിന്നു കൎത്താ
വു തുയത്തിരക്കാരത്തിയായ ലുദ്യ എന്നവളുടെ ഹൃദയം തുറന്നു. പി
ന്നെ അവളും കുഡുംബവും ജ്ഞാനസ്നാനം കൊണ്ട ശെഷം അപ്പൊസ്ത
ലരൊടു തന്റെ വീട്ടിൽ വന്നു പാൎപ്പാൻ അപെക്ഷിച്ചു നിൎബ്ബന്ധിക്ക
യും ചെയ്തു. അനന്തരം പൌൽ ഒരു മന്ത്രവാദിനിയുടെ ദുരാത്മാ

വിനെ പുറത്താക്കിയപ്പോൾ അവളുടെ യജമാനന്മാർ നമ്മുടെ ലാഭം ഒ
വായല്ലോ എന്നു വിചാരിച്ചു കോപിച്ചു അപ്പോസ്തലരെ പിടിച്ചു
അധികാരികളുടെ അടുക്കലേക്ക് വലിച്ചു കൊണ്ടുപോയി ഇവർ ഒ
രു അപൂർവ്വവേദം ഉപദേശിക്കുന്നു എന്നു അന്യായം ബോധിപ്പിച്ചാറെ
അധികാരികൾ അവരുടെ വസ്ത്രങ്ങളെ അഴിച്ചു ചോര ചൊരിയുമാ
റാകും അടിപ്പിച്ചു ശേഷം തടവിൽ വെപ്പിച്ചു. അർദ്ധരാത്രിയിൽ
പൌലുവും സീലാവും പ്രാർത്ഥിച്ചു വേദനകളെ വിചാരിയാതെ ദൈ
വത്തെ സ്തുതിച്ചപ്പോൾ ഉടനെ ഒരു ഭൂകമ്പം ഉണ്ടായി കാരാഗൃഹത്തി
ന്റെ അടിസ്ഥാനങ്ങൾ ഇളകി വാതിലുകൾ തുറന്നു എല്ലാവരുടെ ച
ങ്ങലകളും അഴിഞ്ഞുവീണു എന്നാറെ കാരാഗൃഹപ്രമാണി ഉണർന്നു
വാതിലുകൾ ഒക്കെ തുറന്നത് കണ്ടപ്പോൾ തടവുകാർ എല്ലാവരും പൊ
യ്ക്കളഞ്ഞു എന്നു വിചാരിച്ചു തന്റെ വാളെടുത്തു തന്നെത്താൻ വെട്ടി മരി
പ്പാൻ പുറപ്പെട്ടാറെ നീ നിനക്ക് ഒരു ദോഷവും ചെയ്യരുതെ ഞങ്ങ
ൾ എല്ലാവരും ഇവിടെ ഉണ്ടല്ലോ എന്നു പൌലു ഉറക്കെ വിളിച്ചു പ
റഞ്ഞത് കേട്ട് അവൻ ഒരു വിളക്കു വരുത്തി അകത്തേക്ക് ഓടി
ച്ചെന്നു വിറച്ചുകൊണ്ട് അപ്പോസ്തലരുടെ മുമ്പിൽ വീണു അവ
രെ പുറത്തു കൊണ്ടുവന്നു പ്രിയ കർത്താക്കന്മാരെ രക്ഷ കിട്ടുവാ
ൻ എന്തു ചെയ്യേണ്ടു എന്നു ചോദിച്ചാറെ കർത്താവായ യേശുക്രിസ്തു
വിൽ വിശ്വസിക്ക എന്നാൽ നീയും നിന്റെ കുഡുംബത്തിന്നും
രക്ഷ ഉണ്ടാകും എന്നു പറഞ്ഞത് കേട്ട് അവൻ അവരെ രാത്രി
യിൽ തന്നെ തന്റെ വീട്ടിൽ ആക്കി അവരുടെ മുറികളെ കഴുകി
തന്റെ കുഡുംബത്തോടു കൂടി സ്നാനപ്പെട്ടു അവർക്കു ഭക്ഷണം

കൊട്ടുത്തരിക്കും ഉദ്ധ്യംബത്തിന്നും വിശ്വാസം വന്നതിനാൽ സന്തോഷിച്ചു. പിന്നെ നാൾ അധികാരികൾ അപ്പൊസ്തലരൊടു സാമവാക്യങ്ങളെ പറഞ്ഞിച്ചു വിട്ടയക്കയും ചെയ്തു.

## ൧൭, പൌൽ അത്തെനപട്ടണത്തിൽ സുവിശെഷം പ്രസംഗിച്ചത്.

അനന്തരം പൌൽ ഫിലിപ്പ് പട്ടണത്തെ വിട്ടു അത്തെനയിൽ എത്തി തിമൊത്ഥ്യനും സീലാവും വരുവൊളം അവിടെ പാൎത്തെപ്പൊൾ നഗരം വിഗ്രഹങ്ങളെക്കൊണ്ടു നിറഞ്ഞു എന്നു കണ്ടു വളരെ വിഷാദിച്ചു. എന്നൊറെ അവൻ ദിവസം തൊറും യഹൂദരുടെ പള്ളിയിലും ചന്തസ്ഥലത്തിലും കൂടിയവരൊടു യെശുവിനെയും ജീവിച്ചെഴുനീല്പിനെയും കുറിച്ചു പ്രസംഗിച്ചു അവിടെയുള്ള വിദ്വാന്മാർ അവനൊടു തൎക്കിച്ചു അവനെ കൂട്ടി വിസ്താരസ്ഥലത്തെക്കു കൊണ്ടുചെന്നു നിന്റെ പുതിയ ഉപദെശം എന്തെന്നറിവാൻ പാടുണ്ടൊ എന്നു ചൊദിച്ചു അപ്പൊൾ പൌൽ ഹെ അത്തെന്യരെ നിങ്ങൾ സൎവ്വപ്രകാരത്തിലും മറ്റും ദൈവതാഭക്തിയുള്ളവരാകുന്നു എന്നു കാണുന്നു ഞാൻ നടന്നു വന്നു നിങ്ങളുടെ പൂജകളെ സൂക്ഷിച്ചു നൊക്കിയപ്പൊൾ അറിയപ്പെടാത്ത ദൈവത്തിന്നു എന്നുള്ളൊരു പീഠവും കണ്ടു അത്കൊണ്ടു നിങ്ങൾ ഇങ്ങിനെ അറിയാതെ വന്ദിക്കുന്ന ദൈവത്തെ ഞാൻ നിങ്ങളൊടു അറിയിക്കുന്നു ലൊകവും അതിലുള്ള സകല വസ്തുക്കളും ഉണ്ടാക്കിയ ദൈവം താൻ തന്നെ ആകാശഭൂമികളുടെ കൎത്താവാകകൊണ്ടു കൈകൊണ്ടു തീൎത്ത ആലയങ്ങളിൽ പാൎക്കുന്നില്ല താ

ൻ എല്ലാവൎക്കും ജീവനും ശ്വാസവും സകലവും നല്കുന്നവനാകകൊ
ണ്ടു തനിക്ക വല്ലതും ആവശ്യമെന്നവെച്ചു മനുഷ്യരുടെ കൈ
കൊണ്ടു സെവ്യനല്ല നമ്മിൽ ഒരുവനിൽ നിന്നും ദൂരസ്ഥനുമല്ല നാം ജീ
വിക്കയും ചരിക്കയും ഇരിക്കയും ചെയ്യുന്നത് അവനിൽ അല്ലൊ ആ
കുന്നത് ഈ അറിയായ്മയുടെ കാലങ്ങളെ ദൈവം കാണാതെ പൊ
ലെ ഇരുന്നു ഇപ്പോൾ സകല മനുഷ്യരോടും അനുതപിക്കേണം എന്നു
കല്പിക്കുന്നു. എന്നാൽ താൻ നിശ്ചയിച്ച പുരുഷനെ കൊണ്ടു ലോക
ത്തിനു നീതിയോടെ ന്യായം വിധിപ്പാനായിട്ടു ഒരു ദിവസം നിശ്ച
യിച്ചു ദൈവം ആയവനെ മരിച്ചവരിൽ നിന്നു ഉയിൎപ്പിച്ചതിനാൽ
ഇതിന്റെ നിശ്ചയം എല്ലാവൎക്കും നല്കിയിരിക്കുന്നു. എന്നാറെ അവ
ർ മരിച്ചവരുടെ ഉയിൎപ്പിനെ കുറിച്ചു കേട്ടപ്പോൾ ചിലർ പരിഹ
സിച്ചു ചിലർ ഇതിനെ കൊണ്ടു പിന്നെയും കേൾക്കുമെന്ന പറഞ്ഞശെ
ഷം പൌൽ പുറത്തു പൊയി ചിലർ അവനൊടു ചെൎന്നു വിശ്വസിച്ചു
അവരിൽ ദ്യൊനിസ്യൻ എന്ന മന്ത്രിയും ദമറി എന്ന സ്ത്രീയും ഉ
ണ്ടായിരുന്നു—

## ൫൦ പൌൽ കൈസൎയ്യയിൽ തടവിലിരുന്നത്

ചില കാലം കഴിഞ്ഞ ശെഷം പൌൽ യരുശലെമിൽ വെച്ചു ത
ടവിലാക്കപ്പെട്ടു വിസ്താരത്തിനായി കൈസൎയ്യ പട്ടണത്തിൽ കൊണ്ടു
പൊയി ഫെലിക്സ എന്നൊരു നാടുവാഴി യഹൂദരുടെ കൌശലങ്ങ
ളെയും പൌലിന്മെൽ ബൊധിപ്പിച്ച കുറ്റങ്ങളെ ന്യായത്തെയും അത്ര
വിചാരിയാതെ അവനു കുറെ ദയ കാണിച്ചു കൈക്കൂലി വാങ്ങി

ട്ടുവിട്ടയക്കാമെന്നു വിചാരിച്ചു അവൻ പലപ്പൊഴും അവനൊടു സംസാ
രിച്ചു- ഒരുദിവസം പെലിക്കൂതന്റെ ഭാൎയ്യയായ ദ്രുസില്ലയൊടുകൂ
ടി വന്നു പൌലിനെ വരുത്തി അവനിൽ നിന്നു വല്ലതും കെൾപ്പാൻ മ
നസ്സായാറെ അവൻ നീതിയെയും ഇഛ്ശയടക്കത്തെയും വരുവാനു
ള്ള ന്യായവിധിയെയും കൊണ്ടു സംസാരിച്ചപ്പൊൾ പെലിക്കൂ ഭ്രമി
ച്ചു ഇപ്പൊൾ പൊക നല്ല സമയമുണ്ടായാൽ ഞാൻ നിന്നെ വിളി
ക്കും എന്നു പറഞ്ഞു- പിന്നെ രണ്ടു സംവത്സരം കഴിഞ്ഞ ശെഷം പെലി
ക്കൂന്റെ സ്ഥാനത്തിൽ പൊൎക്കിയൊ പെസ്തൻ എന്നവൻ വാഴും കാ
ലം അവനും പൌലിന്റെ കാൎയ്യം സത്യപ്രകാരം തീൎപ്പാൻ മനസ്സാകാ
തെ അവനെ യഹൂദൎക്ക ഏല്പിച്ചു കൊടുപ്പാൻ ഭാവിച്ചപ്പൊൾ പൌ
ൽ ഞാൻ കൈസരിന്റെ ന്യായാസനത്തിൻ മുമ്പാകെ നില്ക്കു
ന്നു എന്റെ കാൎയ്യം അവിടെ വിസ്തരിക്കെണ്ടതാകുന്നു എന്നു പ
റഞ്ഞ ശെഷം പെസ്തൻ നീ കൈസരിലെക്ക അഭയം ചൊല്ലിയതി
നാൽ നീ കൈസരിന്റെ അടുക്കലെക്ക പൊകുമെന്നു കല്പിച്ചു- പി
ല ദിവസം കഴിഞ്ഞ ശെഷം അഗ്രിപ്പരാജാവ പെസ്തനെ ചെന്നു ക
ണ്ടു പൌലിന്റെ അവസ്ഥ അറിഞ്ഞാറെ അവനിൽ നിന്നു കെൾപ്പാ
ൻ മനസ്സായപ്പൊൾ പൌൽ ക്രിസ്തുവിനെ കൊണ്ടും തനിക്കു ലഭിച്ച
കൃപയെ കൊണ്ടും വളരെ ധൈൎയ്യത്തൊടെ സാക്ഷ്യം പറഞ്ഞു ദൈ
വസഹായത്താൽ ഞാൻ ഇന്നെവരെക്കും ചെറിയവൎക്കും വലിയവൎക്കും
സുവിശെഷം അറിയിച്ചും കൊണ്ടു നില്ക്കുന്നു ക്രിസ്തു കഷ്ടമനുഭവിച്ചു
മരിച്ചവരുടെ ഉയിൎപ്പിൽ അവൻ ഒന്നാമവനായി ഇസ്രയെലൎക്കും
പുറജാതിക്കാൎക്കും വെളിച്ചം അറിയിക്കെണമെന്നു പ്രവാചകന്മാ

ർചൊന്ന കാൎയ്യങ്ങളൊത്തല്ലാതെ ഞാൻ ഒന്നും പറയുന്നില്ല എന്നു
ണൎത്തിച്ചാറെ ഫെസ്തൻ പൌലെ നീ ഭ്രാന്തനാകുന്നു ഏറിയ വിദ്യ
നിന്നെ ഭ്രാന്ത പിടിപ്പിച്ചു എന്നുറക്കെ വിളിച്ചു പറഞ്ഞപ്പോൾ പൌ
ൽ മഹാ ശ്രെഷ്ഠനായ ഫെസ്തനെ ഞാൻ ഭ്രാന്തനല്ല സത്യവും സുബു
ദ്ധിയുമുള്ള വചനങ്ങളെ ചൊല്ലുന്നു രാജാവിനു ഈ കാൎയ്യങ്ങളിൽ
അറിവുണ്ടാക കൊണ്ടു ഞാൻ ധൈൎയ്യത്തോടെ സംസാരിക്കുന്നു അഗ്രി
പ്പരാജാവെ പ്രവാചകന്മാരെ വിശ്വസിക്കുന്നുവൊ നീ വിശ്വസിക്കു
ന്നു എന്ന ഞാൻ അറിയുന്നു എന്നു പറഞ്ഞപ്പോൾ- ഞാൻ ക്രിസ്ത്യാ
നിയാകുവാൻ അല്പം നീ എന്നെ സമ്മതനാക്കുന്നു എന്ന കല്പിച്ചാറെ
പൌൽ നീ മാത്രമല്ല ഇന്നു എന്നിൽ നിന്നു കെൾക്കുന്നവരെല്ലാവരും അ
ല്പം കുറെ അല്ല മുഴുവനും ഈ ചങ്ങല ഒഴികെ എന്നെ പൊലെ ആകെ
ണമെന്നു ദൈവത്തൊടു ഞാൻ അപെക്ഷിക്കുന്നു എന്നു പറഞ്ഞു;

## ൨൭, പൌൽ രൊമപട്ടണത്തിലെക്കു യാത്രയായത്-

ചില കാലം കഴിഞ്ഞ ശെഷം ഫെസ്തൻ പൌലിനെയും മറ്റ
ചില തടവുകാരെയും യൂലിയൻ എന്ന ശതാധിപതിയിൽ ഏല്പിച്ചു രൊമ
പട്ടണത്തിലെക്കു കൊണ്ടുപൊവാൻ കല്പിച്ചു. ഒരു കപ്പലിൽ കരെറി യാ
ത്രയായപ്പൊൾ പൌലിന്റെ ശിഷ്യരായ ലൂക്കനും അരിസ്തൎഹനും അവ
ന്റെ കൂടപ്പൊയി അവർ വൎഷകാലത്തിങ്കൽ ക്രെത്ത ദ്വീപിൽ പാൎപ്പാ
ൻ നിശ്ചയിച്ചു എങ്കിലും കൊടുങ്കാറ്റു പിടിച്ചു കടൽ ഘൊരമായി
ക്ഷൊഭിക്ക കൊണ്ടു കരയിൽ എത്തുവാൻ വഹിയാതെ അവൎക്കെ
ല്ലാവൎക്കും അത്യന്തം സങ്കടം സംഭവിക്കയാൽ അവർ സകലവസ്തു

ങ്ങളെയും വെള്ളത്തിൽ ചാടി കപ്പലിന്റെ ഭാരം ചുരുക്കിയാറെ. കൎത്താവി
ന്റെ ദൂതൻ ഒരു രാത്രിയിൽ പൌലിന്നു പ്രത്യക്ഷനായി പെടിക്കെണ്ട
നീ കൈസരിന്റെ മുമ്പാകെ നിൽക്കും. അതല്ലാതെ കപ്പലിൽ പാൎക്കുന്നവ
രെല്ലാവരെയും ദൈവം നിനക്കു തന്നിരിക്കുന്നു എന്നു പറഞ്ഞു ആശ്വ
സിപ്പിച്ചു. ഇങ്ങിനെ അവർ പതിനാലു നാളുകൾ കടലിൽ വെച്ചു ദുഃഖി
ച്ചശെഷം പെർ അറിയാത്തൊരു കര കണ്ടു കപ്പൽ അടുപ്പിപ്പാൻ നൊക്കി
യപ്പൊൾ രണ്ടു പുറവും കടൽ കൂടിയ ഒരു സ്ഥലത്തു വീണു ഉടഞ്ഞു പൊ
യ സമയം ചിലർ കരക്കിലെക്കു നീന്തുകയും മറെറവർ പലകകളുടെയും
കപ്പലിന്റെ ഖണ്ഡങ്ങളുടെയും മെൽ കരെറി കരയിൽ എത്തുകയും
ചെയ്തു. ഇങ്ങിനെ ആ കപ്പലിൽ പാൎക്കുന്ന ഏവൎക്കും രക്ഷയുണ്ടായപ്പൊൾ
അവർ കരെക്കു എത്തിയാറെ അതു മെലിത്താ ദ്വീപു എന്നറിഞ്ഞു. ആ ദ്വീപു
കാർ ആ പരദെശികൾക്കു ഉപകാരം ചെയ്തു മഴയും ശീതവും ഉണ്ടാകകൊ
ണ്ടു അവർ തീ കത്തിച്ചു എല്ലാവരെയും ചെൎത്തു. പൌലുവും ഒരു കെട്ടു വിറ
കു പെറുക്കി തീയിൽ ഇട്ടാറെ ഒരു അണലി ചൂടു പിടിച്ചപ്പൊൾ അതിൽ നി
ന്നു പുറപ്പെട്ടു അവന്റെ കൈമെൽ ചുറ്റിയതു ആ ദ്വീപുകാർ അതിനെ
കണ്ടപ്പൊൾ ഈ മനുഷ്യൻ സമുദ്രത്തിൽ നിന്നു രക്ഷയുണ്ടായി എ
ങ്കിലും പക അവനെ ജീവിപ്പിപ്പാൻ സമ്മതിക്കുന്നില്ല. അവൻ കുല
പാതകനായിരിക്കും എന്നു അന്യൊന്യം നൊക്കി സംസാരിച്ചു എന്നാറെ
റെ പൌൽ പാമ്പിനെ തീയിൽ കുടഞ്ഞു കളഞ്ഞു ഹാനി ഒട്ടും വരാതിരി
ക്കുന്നതു കണ്ടപ്പൊൾ അവൻ ഒരു ദെവൻ തന്നെ നിശ്ചയം എന്നു പറഞ്ഞു.
പിന്നെ അവർ മൂന്നു മാസം ആ ദ്വീപിൽ പാൎത്തതിനാൽ പൌലിന്നു ദൈ
വവചനം അറിയിപ്പാനും പല വിധമുള്ള ദീനക്കാരെ സൌഖ്യമാക്ക

വാദംനടത്തിക്കൊണ്ടായിവന്നു. വൎഷകാലംകഴിഞ്ഞശെഷംഅവർവെറെ
ഒരുകപ്പലിൽകയറിസ്സുഖെനരൊമപട്ടണത്തിലെത്തി. അവിടെ
പൌൽയഹൂദന്മാൎക്കുസുവിശെഷത്തെഅറിയിച്ചതിനാൽവളരെ
കലശൽഉണ്ടായിവന്നെങ്കിലും. ചിലർവിശ്വസിച്ചു. പൌൽരണ്ടുവ-
ൎഷംതാൻകൂലിക്കായിവാങ്ങിയവീട്ടിൽപാൎത്തുതന്റെഅരികിൽ
വരുന്നഎല്ലാവരെയുംകൈക്കൊണ്ടു. വിരൊധംകൂടാതെബഹുധൈ
ൎയ്യത്തൊടുംകൂടെദൈവരാജ്യംപ്രസംഗിച്ചും. കൎത്താവായയെശുക്രി
സ്തുവിനെകുറിച്ചുള്ളകാൎയ്യങ്ങളെഉപദെശിച്ചുംകൊണ്ടുംഇരുന്നു—

## ൩൯ — അപ്പൊസ്തൊലർസുവിശെഷത്തെ അറിയിച്ചത്.

പൌൽഇങ്ങിനെതടവുകാരനായിരൊമയിൽപാൎത്തസമയം
പലലെഖനങ്ങളെയും എഴുതി തടവിൽനിന്നുവിട്ടുപൊകുമെന്നുള്ളതു
സ്സൂചകമായിഅവറ്റിൽപറഞ്ഞിട്ടുണ്ടു. അവൻരണ്ടാം(പ്രാവശ്യം)ത
ടവിലായിയെശുക്രിസ്തുവിന്റെനാമംനിമിത്തം. വാൾകൊണ്ടുമരിച്ചു
എന്നുസഭാചരിത്രത്തിൽപറഞ്ഞുകെൾക്കുന്നു രണ്ടാംപ്രാവശ്യംതട
വിൽഇരിക്കുമ്പൊൾഅവൻതിമൊത്ഥ്യന്നുരണ്ടാംലെഖനംഎഴുതി. അ
തിനുമുമ്പെഅവൻവഴിയാത്രകളിലും. ഒന്നാംതടവുകാലത്തിലും
പലസഭകൾക്കുംചെറിയലെഖനങ്ങളെഎഴുതിഅയച്ചിരുന്നു. അവ
ഒക്കയുംപുതിയനിയമ പുസ്തകത്തിൽഇരിക്കുന്നുണ്ടു പൌൽമരി
ക്കുന്നതിനുമുമ്പെ മത്തായും മാൎക്കും ലൂക്കനും തങ്ങളുടെസുവിശെഷങ്ങളെഎ
ഴുതിഇരിക്കുന്നു. യരുശലെംപട്ടണംനശിച്ചശെഷം അനന്തരം യൊഹനാ
ൻതന്റെസുവിശെഷത്തെയുംഅറിയിപ്പിനെയുംതിരുവെഴുത്തും.

യാക്കൊബും യൂദാവും എന്ന മൂന്നു പെരും ലെഖനങ്ങളെ എഴുതിയിരുന്നു അവയും പുതിയനിയമത്തിൽ ഉണ്ടു യൊഹനാൻ എറിയ വയസ്സനായി മരിച്ചു. മറെറ അപ്പൊസ്തലരുടെ അവസ്ഥാസ്പഷ്ടമാകി അറിയുന്നില്ല ഒന്നു മാത്രം നിശ്ചയം നിങ്ങൾ സകലഭൂലൊകത്തിലും പൊയി സകലസൃഷ്ടിക്കും സുവിശെഷം പ്രസംഗിപ്പിൻ എന്നുള്ള കൎത്താവിന്റെ കല്പനപ്രകാരം അവർ നടന്നു എകദെശം ൩൦ സംവത്സരത്തിനകം ക്രിസ്തുവിനെ എല്ലാ രാജ്യങ്ങളിലും അറിയിച്ചു അവർ കൎത്താവിന്റെ കല്പനയെ പ്രമാണിച്ച പ്രകാരം കൎത്താവും ഞാൻ ലൊകാവസാനത്തൊളം നിങ്ങളൊടു കൂടെ ഇരിക്കും എന്നുള്ള വാക്യം അവരിലും നിവൃത്തിച്ചു ഒരൊ ദിവസത്തൊളം അവന്റെ സൎവ്വശിഷ്യന്മാരിൽ നിവൃത്തിക്കയും ചെയ്യുന്നു സത്യം —

---

*Tellicherry Mission, Press.*

*1847*